## മാർ ഗ്രീഗോറിയോസ് അബ്ദൽ ജലീദ്

# വിശുദ്ധിയുടെ നിറദീപം




(Malayalam)

---

**Mar Gregorios Abdal Jaleed**
**Visudhiyude Niradeepam**
(Biography)

**Editor**

**M. Kurian Thomas**

Publishers : Sophia Books, Kottayam

First Published : January, 2008



Typesetting & Printing : Sophia Print House, Kottayam Ph: 3255054

**Rs. 25/-**

മാർ ഗ്രീഗോറിയോസ് അബ്ദൽ ജലീദ്

# വിശുദ്ധിയുടെ നിറദീപം



എഡിറ്റർ

എം. കുര്യൻ തോമസ്




സോഫിയാ ബുക്സ്
കോട്ടയം



## എം. കുര്യൻ തോമസ്സ്



1964 ഡിസംബർ 25-ന് കോട്ടയം ജില്ലയിൽ അരിപ്പറമ്പ് മേലേടത്ത് എം.റ്റി. കുര്യൻ കത്തനാരുടേയും മറിയാമ്മയുടേയും പുത്രനായി ജനിച്ചു. ഫിസിക്സിൽ ബിരുദവും, ബിസിനസ് അഡ്മിനിസ്ട്രേഷനിൽ ബിരുദാനന്തര ബിരുദവും, മാർക്കറ്റിംഗ് മാനേജ്മെന്റിൽ ബിരുദാനന്തര ഡിപ്ലോമായും.

1990 മുതൽ അഡ്വർടൈസിംഗ് ബിസിനസിൽ. അനേകം ലേഖനങ്ങളുടെ കർത്താവാണ്. 2000-ൽ മലയാള ഭാഷയിലെ ആദ്യ ചരിത്രഗ്രന്ഥമായ *നിരണം ഗ്രന്ഥവരി* ആദ്യമായി എഡിറ്റ് ചെയ്ത് പ്രസിദ്ധീകരിച്ചു. മുന്നൂറിലധികം ടെലിവിഷൻ പരിപാടികൾ സംവിധാനം ചെയ്തു. മഹാത്മാ ഗാന്ധി സർവകലാശാലയുടെ സ്കൂൾ ഓഫ് സോഷ്യൽ സയൻസിൽ 18-ാം നൂറ്റാണ്ടിലെ കേരള ക്രൈസ്തവരെപ്പറ്റി ഡോക്ടറൽ ഗവേഷണം പൂർത്തിയാക്കി. *നസ്രാണി പഠനങ്ങൾ* എന്ന പേരിൽ മലങ്കരസഭാ ചരിത്ര സംബന്ധമായ ഗ്രന്ഥപരമ്പര രചിച്ചുവരുന്നു.
ഭാര്യ: ജയ. മക്കൾ: കുറിയാക്കോസ്, യാക്കോബ്.

വിലാസം:

5 എം കമ്മ്യൂണിക്കേഷൻസ്
പി. ബി. നമ്പർ 64, കോട്ടയം - 686001

# മുഖവുര

**ഒ**രു നിയോഗം പോലെയാണ് ഈ ലഘു കൃതി ഇപ്പോൾ പ്രസിദ്ധീകരിക്കപ്പെടുന്നത്. 2006 ഡിസംബറിൽ പ. വാകത്താനത്തു ബാവായുടെ പെരുന്നാളിന്റെ സമയത്ത് വള്ളിക്കാട്ടു ദയറായിൽ വെച്ചാണ് ഇത്തരമൊരു കൃതി ഉണ്ടാക്കുവാനുള്ള തീരുമാനമുണ്ടായത്.

കാലംചെയ്ത ഭാഗ്യസ്മരണാർഹനായ ഔഗേൻ മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ അന്ന് ഈ ലേഖകനോട് പറഞ്ഞു: "ഇടുക്കി അരമനയ്ക്ക് ഒരു ചാപ്പൽ പണിയുന്നുണ്ട്. വടക്കൻപറവൂർ കബറടങ്ങിയിരിക്കുന്ന മാർ ഗ്രിഗോറിയോസ് ബാവായുടെ നാമത്തിലാണ് ചാപ്പൽ സ്ഥാപിക്കുന്നത്. അദ്ദേഹത്തെപ്പറ്റി നമ്മുടെ ആളുകൾക്ക് ഒന്നും അറിയില്ല. അദ്ദേഹത്തെപ്പറ്റി കിട്ടാവുന്ന വിവരങ്ങൾ മുഴുവൻ ശേഖരിക്കണം. ചാപ്പൽ കൂദാശ ചെയ്യുമ്പോൾ അദ്ദേഹത്തെപ്പറ്റി ഒരു പുസ്തകം പ്രസിദ്ധീകരിക്കണം. നിന്നേക്കൊണ്ടു മാത്രമേ അതു ചെയ്യാൻ കഴിയൂ. നീ വിവരം ശേഖരിക്ക്. സമയമാകുമ്പോൾ ഞാൻ പറയാം." സമയമാകുന്നതിനു മുമ്പ് അദ്ദേഹത്തിന്റെ കാലം അവസാനിച്ചു. ഈ കൃതിയുടെ രചന ഇനിയൊരിക്കലും നടക്കാത്ത ഒന്നായി ഈ ലേഖകൻ മാറ്റിവയ്ക്കുകയും ചെയ്തു.

എന്നാൽ ദൈവനിയോഗം പോലെ 2007 ഡിസംബർ 26 - ന് തികച്ചും യാദൃശ്ചികമായി ജോയ്സ് തോട്ടയ്ക്കാടിനോട് ഈ പദ്ധതിയെപ്പറ്റി വീണ്ടും ചർച്ച ചെയ്യുവാനിടയായി. അതിനെ തുടർന്ന് ദ്യുതഗതിയിൽ ഇതിന്റെ സൃഷ്ടി നിർവഹിക്കുകയായിരുന്നു.

മാർ ഗ്രിഗോറിയോസ് അബ്ദുൽ ജലീദിനെക്കുറിച്ചുള്ള ഈ കൃതി പൂർണ്ണമാണെന്നു ഞങ്ങൾക്ക് യാതൊരു വിശ്വാസവുമില്ല. അദ്ദേഹത്തിന്റെ സ്ഥാത്തിക്കോനോ കല്പനകളോ പരിഭാഷപ്പെടുത്തി ഇതിൽ ചേർക്കാൻ സമയപരിമിതി മൂലം സാധിച്ചിട്ടില്ല. സമീപ ഭാവിയിൽ ഒരു സമഗ്രകൃതി അദ്ദേഹത്തെപ്പറ്റി രൂപപ്പെടുത്തുവാൻ സാധിക്കുമെന്നാണ് വിശ്വാസം.

ഇടുക്കി ഭദ്രാസനാസ്ഥാനമായ ചക്കുപള്ളം ഗത്സീമോൻ അരമനയോടു ചേർന്ന് 2006 സെപ്റ്റംബർ 15 - നാണ് ഒരു അരമനച്ചാപ്പലിന് അഭി. ഔഗേൻ മാർ ദീവന്നാസ്യോസ് തിരുമേനി തറക്കല്ലിട്ടത്. ഒരു കോടിയോളം രൂപ മുടക്കി അതി മനോഹരമായി നിർമ്മിച്ചിരിക്കുന്ന ഈ ദേവാലയം മാർ ഗ്രീഗോറിയോസ് അബ്ദൽ ജലീദിന്റെ നാമത്തിലാണ് കൂദാശ ചെയ്യപ്പെടുന്നത്. കൂനൻകുരിശ് സത്യത്തിനുശേഷമുള്ള പ്രതിസന്ധിയിൽ മലങ്കരസഭയെ സത്യവിശ്വാസത്തിലേക്കു കൈപിടിച്ചു നടത്തിയ ആ പരിശുദ്ധ പിതാവിനെ മൂന്നു നൂറ്റാണ്ടുകളായി മലങ്കരസഭ മറന്നിരിക്കുകയായിരുന്നു. ആ കൃതഘ്നതയ്ക്ക് പകരമായി അദ്ദേഹത്തിന് സഭ നൽകുന്ന ആദരവായി ഈ പള്ളി കൂദാശയെയും ഈ ഗ്രന്ഥ നിർമ്മിതിയെയും കാണാം.

ഈ ഉദ്യമം വിജയിപ്പിക്കാൻ ഏറ്റവും അധികം സഹായിച്ചത് ജോയ്സ് തോട്ടയ്ക്കാടാണ്. പരിമിതമായ ദിവസങ്ങൾക്കുള്ളിൽ ഇത് അച്ചടിച്ച് പ്രസിദ്ധീകരിക്കാൻ സാധിച്ചത് അദ്ദേഹത്തിന്റെ ഭഗീരഥപ്രയത്നം കൊണ്ടാണ്.

ഈ കൃതിയുടെയും ഇടുക്കി അരമനചാപ്പലിന്റെയും പ്രേരകശക്തിയായ മാർ ഔഗേൻ ദീവന്നാസ്യോസ് മെത്രാപ്പോലീത്തായുടെ സ്മരണയ്ക്കു മുമ്പിൽ ഈ ലഘുകൃതി സമർപ്പിച്ചുകൊള്ളുന്നു.

**എം. കുര്യൻ തോമസ്**

# ഉള്ളടക്കം

1

# വിശ്വാസസംരക്ഷകനായ മാർ ഗ്രിഗോറിയോസ് അബ്ദൽ ജലീദ്

**എം. കുര്യൻ തോമസ്**



**ആമുഖം**

പ. മാർത്തോമ്മാ ശ്ലീഹായുടെ പവിത്രകരങ്ങളാൽ ജന്മംകൊണ്ട മലങ്കര സഭയ്ക്ക് ലോക ക്രൈസ്തവ ചരിത്രത്തിൽ അന്യൂനമായ ഒരു സ്ഥാന മുണ്ട്. കർത്താവിന്റെ പന്ത്രണ്ട് അപ്പോസ്തോലന്മാരിലൊരാളാൽ സ്ഥാപി ക്കപ്പെട്ടു എന്ന അദ്വിതീയസ്ഥാനമാണ് അവയിൽ മുഖ്യം. വിശാല സമു ദ്രത്തിൽ ഒരു ചെറിയ മുത്തുപോലെ ഈഡനു കിഴക്കുള്ള വിശാലമായ ഏഷ്യാ ഭൂഖണ്ഡത്തിൽ രണ്ടായിരം വർഷം ഈ സഭ നിലനിന്നു എന്നത് രണ്ടാമത്തെ സവിശേഷത. പാശ്ചാത്യ കൊളോണിയൽ ശക്തികളുടെ കടന്നുകയറ്റത്തെ ചെറുത്തുതോൽപ്പിച്ച വീരചരിത്രത്തിന്റെ ഉടമകൾ എന്നത് മലങ്കരസഭയുടെ മൂന്നാമത്തെ പ്രത്യേകത. ഇവയിൽ മൂന്നാമത്തെ സംഗതി വിജയത്തിലെത്തിക്കാൻ അദ്വിതീയമായ സംഭാവനകൾ നൽകിയ വ്യക്തിയാണ് വടക്കൻപറവൂർ പള്ളിയിൽ കബറടങ്ങിയിരിക്കുന്ന അന്ത്യോ ഖ്യൻ സഭയുടെ യെറുശലേം പാത്രിയർക്കീസായ മാർ ഗ്രിഗോറിയോസ് അബ്ദുൽ ജലീദ്.

**പശ്ചാത്തലം**

ആദിമ നൂറ്റാണ്ടുകളിൽ ലോകത്താകമാനമുള്ള മറ്റു ക്രൈസ്തവ സഭക ളെപ്പോലെ പ്രാദേശിക സഭ (കൾ) എന്ന നിലയിലാണ് മലങ്കരസഭയും വർത്തിച്ചത്. എന്നാൽ കാലക്രമേണ പ. മാർത്തോമ്മാ ശ്ലീഹായിൽ നിന്നു ലഭിച്ച ആചാര്യത്വ പിന്തുടർച്ച നഷ്ടപ്പെട്ടു. ക്രൈസ്തവലോകത്തിന്റെ മറ്റു ഭാഗങ്ങളിൽ നിന്നും അനേകായിരം കിലോമീറ്റർ ദൂരെയുള്ള മലങ്ക രസഭയ്ക്ക് പട്ടത്വസഹായത്തിനു സമീപിക്കാൻ മറ്റു ക്രൈസ്തവ സഭക

ളൊന്നും അടുത്തില്ലായിരുന്നു.

## പേർഷ്യൻ കുടിയേറ്റങ്ങൾ

പട്ടക്കാരുടെ അഭാവം കൊണ്ടു മലങ്കരസഭ ഏതാണ്ട് അന്യം നിൽക്കുന്ന അവസ്ഥയിലെത്തിയപ്പോഴാണ് പേർഷ്യൻ കുടിയേറ്റങ്ങളുടെ രൂപത്തിൽ മലങ്കരസഭയ്ക്ക് രക്ഷകനെത്തിയത്. എ. ഡി. 345-ൽ പേർഷ്യൻ രാജാവായ സാപ്പൂർ ദ്വിതീയന്റെ പീഡയിൽ നിന്നു രക്ഷതേടി കേരളത്തിലെത്തിയ ക്നായിത്തൊമ്മനും കൂട്ടരുമാണ് ഇവരിൽ മുന്നോടികൾ. അവരോടൊപ്പം ഉറഹായിലെ ജോസഫ് മെത്രാനും ഉണ്ടായിരുന്നു. അതോടെ മലങ്കരസഭ പേർഷ്യയിലെ പൗരസ്ത്യ കാതോലിക്കായുമായി ആത്മീയ വൈദിക ബന്ധത്തിലെത്തി. തുടർന്ന് ഒന്നാം സഹസ്രാബ്ദത്തിന്റെ അന്ത്യം വരെ നടന്ന വിവിധ പേർഷ്യൻ കുടിയേറ്റങ്ങളിലൂടെ ഈ ബന്ധം ദൃഢതരമായി. കുറഞ്ഞത് കൊല്ലവർഷം ഒന്നാം ശതകത്തിൽ (എ. ഡി. 825) ൽ നടന്ന മരുവാൻ സപ്പീർ ഈശോയുടെ കുടിയേറ്റത്തോടെ മലങ്കര സഭ, പൗരസ്ത്യ കാതോലിക്കായുടെ കീഴിലുള്ള പേർഷ്യൻ സഭയുടെ കീഴിലായി. രണ്ടു സഭകൾക്കുമുള്ള പൊതു മാർത്തോമ്മാ പൈതൃകം ഈ സംബന്ധത്തിനു സഹായകമായി. മരുവാൻ സപ്പീർ ഈശോയോടൊപ്പമെത്തിയ മാർ സാബോർ, മാർ അഫ്രോത്ത് എന്നിവരുടെ കാലം മുതൽ എ. ഡി. 1598 വരെ എല്ലാ നൂറ്റാണ്ടുകളിലും പേർഷ്യൻ മെത്രാന്മാരുടെ സാന്നിദ്ധ്യം കേരളത്തിൽ കാണുന്നുണ്ട്.

## നെസ്തോറിയൻ സഭ

എ. ഡി. 4-ാം ശതകത്തിൽ പേർഷ്യൻ സഭ നെസ്തോറിയൻ വിശ്വാസം സ്വീകരിച്ചു. ഇതിനു വേദശാസ്ത്രപരം എന്നതിനേക്കാൾ റോമാ – പേർഷ്യാ സാമ്രാജ്യങ്ങൾ തമ്മിലുള്ള രാഷ്ട്രീയ വൈരമായിരുന്നു കാരണം. എ. ഡി. 313-ൽ കുസ്തന്തീനോസ് ചക്രവർത്തി ക്രിസ്തുമതത്തെ റോമാ സാമ്രാജ്യത്തിന്റെ ഔദ്യോഗികമതമായി സ്വീകരിച്ചു. അതോടെ റോമാ സാമ്രാജ്യത്തിന്റെ ശത്രുവായ പേർഷ്യൻ സാമ്രാജ്യത്തിലെ ക്രിസ്ത്യാനികളുടെ കഷ്ടകാലവും ആരംഭിച്ചു.

ഈ സാഹചര്യത്തിലാണ് റോമാസാമ്രാജ്യത്തിൽ പരിത്യജിച്ച നെസ്തോറിയൻ വിശ്വാസം പേർഷ്യൻസഭ അംഗീകരിക്കുന്നത്. അതുവഴി തങ്ങൾ റോമാ സാമ്രാജ്യവുമായി ബന്ധമില്ലാത്തവരാണെന്നും, റോമാ സാമ്രാജ്യത്തിന്റെ ചാരന്മാരല്ലെന്നും പേർഷ്യൻ ഭരണാധികാരികളെ ബോദ്ധ്യപ്പെടുത്താൻ അവർക്കു കഴിഞ്ഞു.

സ്വാഭാവികമായും പേർഷ്യൻ സഭയുമായി ആത്മീയബന്ധം പുലർത്തുന്ന മലങ്കരസഭയും നെസ്തോറിയൻ വിശ്വാസത്തിലായി. എന്നാൽ

ഈ വിശ്വാസത്തിന്റെ ഉള്ളറകളിലേയ്ക്കൊന്നും നസ്രാണികൾ കടന്നില്ല. പൗരസ്ത്യ സുറിയാനി, നസ്രാണികളുടെ ആരാധനാഭാഷയും, പൗരസ്ത്യ കൽദായക്രമങ്ങൾ നസ്രാണികളുടെ ആരാധനക്രമങ്ങളുമായി. എ. ഡി. 1500–ൽ പോർട്ടുഗീസ് കപ്പിത്താൻ പെഡ്രോ അൽവാറീസ് കബ്രാളിനോടൊപ്പം യൂറോപ്പിലെത്തിയ ഇന്ത്യക്കാരൻ ജോസഫ് എന്നറിയപ്പെടുന്ന കൊടുങ്ങല്ലൂർ സ്വദേശി ജോസഫ് കത്തനാർ, തങ്ങൾ സെലൂഷ്യയിലെ കാതോലിക്കായുടെ ആത്മീയാധികാരത്തിൻ കീഴിലാണെന്നും പേർഷ്യൻ സഭയുടെ ആരാധനക്രമങ്ങളാണ് ഉപയോഗിക്കുന്നതെന്നും സാക്ഷ്യപ്പെടുത്തുന്നുണ്ട്.

### മാർത്തോമ്മായുടെ മാർഗ്ഗം

പേർഷ്യൻ സഭയുടെ ആരാധനക്രമങ്ങളോടൊപ്പം കേരളത്തിന്റെ തനതായ ദേശീയ പാരമ്പര്യങ്ങളും ഇഴചേർത്ത് സ്വന്തമായ ഒരു ജീവിതശൈലിയാണ് അന്ന് നസ്രാണികൾ സ്വീകരിച്ചിരുന്നത്. ഇതിനെ മതപരമെന്നോ അല്ലാത്തതെന്നോ വേർപിരിക്കാനാവുന്നതായിരുന്നില്ല. കേരളീയമായ രീതിയിൽ 'മാർത്തോമ്മായുടെ മാർഗ്ഗം' എന്നാണ് ഈ ജീവിതരീതി അന്നറിയപ്പെട്ടിരുന്നത്.

### പോർട്ടുഗീസുകാരുടെ വരവ്

എ. ഡി. 1498–ൽ വാസ്ക്കോഡ ഗാമ കേരളത്തിലെത്തിയതോടെ നസ്രാണികളുടെ ശനിദശ ആരംഭിച്ചു. 'ഒരു കയ്യിൽ വാളും മറുകയ്യിൽ കുരിശുമായി' ലോകം വെട്ടിപ്പിടിക്കാനിറങ്ങിയ റോമൻ കത്തോലിക്കരായിരുന്ന പോർട്ടുഗീസുകാർ അപ്രതീക്ഷിതമായി കേരളത്തിൽ നാട്ടു ക്രിസ്ത്യാനികളെ കണ്ട് അദ്ഭുതപ്പെട്ടു. എന്നാൽ 'ഇവരെല്ലാവരും റോമാപാപ്പായുടെ കീഴിലാണെന്ന' പോർട്ടുഗീസ് പ്രഖ്യാപനത്തെ 'റോമാപാപ്പായെ ഞങ്ങൾ അറിയുന്നില്ല' എന്ന മറു പ്രസ്താവനയുമായി നസ്രാണികൾ നേരിട്ടതോടെ ഒറ്റയടിയ്ക്കു നസ്രാണികളെ റോമൻ കത്തോലിക്കരാക്കാനുള്ള പോർട്ടുഗീസ് ശ്രമം പാളി.

പോർട്ടുഗീസ് സാമ്രാജ്യത്തിന്റെയും റോമൻ കത്തോലിക്കാ സഭയുടെയും സാമ്രാജ്യത്തമോഹങ്ങൾക്ക് നസ്രാണികളുടെ അടിമത്വം ആവശ്യമായിരുന്നു. ഇതിനായി ദീർഘകാലം നടത്തിയ പരിശ്രമത്തിനു ശേഷവും നസ്രാണികൾ റോമൻ കത്തോലിക്കാസഭയ്ക്കു കീഴ്പ്പെട്ടില്ല. ഇതിനുള്ള കാരണങ്ങൾ തേടിയ റോമൻ കത്തോലിക്കർക്ക് ജാതിബന്ധിതമായ കേരള സമൂഹത്തിൽ നസ്രാണികൾക്കു കുലധർമ്മം നൽകുന്ന സാമൂഹ്യ പരിരക്ഷയും, പൗരസ്ത്യ കാതോലിക്കായോടുള്ള വിധേയത്വവും, പൗരസ്ത്യ കൽദായ സുറിയാനി മെത്രാന്മാരുടെ സാന്നിദ്ധ്യവും, സുറിയാനി

ഭാഷയോടുള്ള അഭിനിവേശവുമാണ് തങ്ങളുടെ ഇംഗിതത്തിനു തടസമായി നിൽക്കുന്നതെന്ന് മനസിലാക്കാൻ സാധിച്ചു.

### റോമൻ സമ്മർദ്ദം

ഈ ദുർഘടങ്ങളെ മറികടക്കാനുള്ള മാർഗ്ഗങ്ങളിലായി പിന്നീട് റോമൻ കത്തോലിക്കരുടെ ശ്രദ്ധ. സുറിയാനി ഭാഷയ്ക്കു പകരം ലത്തീൻ ഉപയോഗിക്കാനുള്ള ശ്രമം ചുരുങ്ങിയ സമയത്തിനുള്ളിൽ അസാദ്ധ്യമെന്ന് അവർക്ക് ബോദ്ധ്യമായി. അതിനാൽ ലത്തീൻ ക്രമങ്ങളെ സുറിയാനിയിലേയ്ക്ക് മൊഴിമാറ്റം നടത്തി ഉപയോഗിക്കാനുള്ള പരിശ്രമമാണ് ഈ വിഷയത്തിൽ പിന്നീട് അവർ നടത്തിയത്.

പൗരസ്ത്യ കൽദായ സുറിയാനി മെത്രാന്മാരുടെ സാന്നിധ്യമാണ് തങ്ങളുടെ ഇംഗിതത്തിന് ഏറ്റവും വലിയ വിലങ്ങുതടിയെന്നു ബോദ്ധ്യമായ റോമൻ കത്തോലിക്കർ അതവസാനിപ്പിക്കാനുള്ള മാർഗ്ഗമാണ് പിന്നീടാരാഞ്ഞത്. അറബിക്കടലിനുമേൽ സർവാധീശത്വമുണ്ടായിരുന്ന പോർട്ടുഗീസ് നാവികശക്തിയ്ക്ക് ഇതു ക്ഷിപ്രസാദ്ധ്യമായിരുന്നു. സർവ തുറമുഖങ്ങളിലും കൽദായമെത്രാന്മാരുടെ ആഗമനം തടയാൻ പോർട്ടുഗീസുകാർ അതീവ ജാഗ്രത പുലർത്തി എങ്കിലും 16-ാം നൂറ്റാണ്ടിൽ ഏതാനും കൽദായ മെത്രാന്മാർ ഈ വല പൊട്ടിച്ചു കേരളത്തിലെത്തി. അവരിൽ അവസാനത്തെ ആളായ മാർ യാക്കോബ് 1598-ൽ കാലം ചെയ്തതോടെ ഈ പ്രതിബന്ധം അവസാനിച്ചു. പിന്നീട് മറ്റൊരു മെത്രാനും കേരളത്തിൽ കാലുകുത്താതിരിക്കുന്നത് ഉറപ്പാക്കുന്നതിൽ റോമൻ കത്തോലിക്കർ വിജയിച്ചു.



### ഉദയംപേരൂർ സുന്നഹദോസ്

ഈ സാഹചര്യത്തിലാണ് ഉദയംപേരൂർ സുന്നഹദോസ് വിളിച്ചുകൂട്ടുന്നത്. മലങ്കര നസ്രാണികളെ റോമൻ കത്തോലിക്കാ സഭയിലും റോമാ പാപ്പായുടെ കീഴിലും കൊണ്ടുവരിക എന്നതിലുപരി, നസ്രാണി സമൂഹത്തിന്റെ ജാതിബന്ധിതമായ കുലധർമ്മത്തിന്റെ പരിരക്ഷ ഇല്ലാതാക്കി അവരുടെ സാമൂഹിക പരിരക്ഷ അവസാനിപ്പിക്കുകയും അതുവഴി അവരെ പോർട്ടുഗീസ് - റോമൻ കത്തോലിക്കാ നേതൃത്വത്തിന്റെ വിധേയത്വത്തിലും ആശ്രിതത്വത്തിലും കൊണ്ടുവരികയായിരുന്നു ഉദയംപേരൂർ സുന്നഹദോസിന്റെ ഉദ്ദേശ്യം. അന്നത്തെ നസ്രാണികളുടെ ഭാഷയിൽ *മാർത്തോമ്മാ മാർഗ്ഗം ഇല്ലാതാക്കി ശെമവോൻ കേപ്പായുടെ മാർഗ്ഗം നടപ്പിലാക്കുക* എന്നതായിരുന്നു ഈ സുന്നഹദോസിന്റെ ഉദ്ദേശ്യം.

രാഷ്ട്രീയ - സൈനിക- ധന ശക്തികൊണ്ട് ഉദ്ദേശിച്ചതുപോലെയുള്ള തീരുമാനങ്ങൾ അടിച്ചേൽപ്പിക്കാൻ ഉദയംപേരൂരിൽ റോമൻ കത്തോലി

ക്കർക്ക് കഴിഞ്ഞു. എങ്കിലും നസ്രാണികളുടെ സാമൂഹ്യപരിരക്ഷ ഇല്ലാതാക്കാനോ വിധേയരാക്കാനോ ഫലത്തിൽ സാധിച്ചില്ല. റോമൻ കത്തോലിക്കർ ഉദയംപേരൂർ സുന്നഹദോസിലൂടെ ഇല്ലാതാക്കാൻ ശ്രമിച്ച അർക്കദ്‌യക്കോനും, മലങ്കര പള്ളിയോഗവും സുന്നഹദോസിനെ തുടർന്നുണ്ടായ ലത്തീൻ ഭരണകാലത്ത് ശക്തമായി നിലനിൽക്കുന്നതായാണ് ചരിത്രം രേഖപ്പെടുത്തിയിരിക്കുന്നത്.

## കൂനൻകുരിശു സത്യം

അടിച്ചേൽപ്പിക്കപ്പെട്ട അടിമത്വത്തിൽ നസ്രാണികൾ ഒട്ടും തൃപ്തരല്ലായിരുന്നു. പക്ഷേ, ഒരു പൗരസ്ത്യ മെത്രാനെ ലഭിയ്ക്കാതെ തങ്ങളുടെ സ്വാതന്ത്ര്യമോഹം പൂവണിയില്ലായെന്ന് അവർക്കറിയാമായിരുന്നു. 16–ാം നൂറ്റാണ്ടിൽ പൗരസ്ത്യ കൽദായ സുറിയാനി സഭയിൽ ഒരു റോമൻ കത്തോലിക്കാ വിഭാഗം ഉടലെടുത്തു. അതേ നൂറ്റാണ്ടിൽ ഇരുപക്ഷത്തുമുള്ള മെത്രാന്മാർ കേരളത്തിലെത്തുകയും പരസ്പരം കക്ഷി മാറുകയും ചെയ്ത ചരിത്രം അറിവുള്ളതിനാൽ നെസ്തോറിയൻ സഭയെ പൂർണ്ണമായി ആശ്രയിക്കാൻ മലങ്കരസഭയ്ക്കു തുടർന്നു കഴിയുമായിരുന്നില്ല. ഈ സാഹചര്യത്തിലാണ് തങ്ങൾക്കറിവുള്ള മറ്റു പൗരസ്ത്യ സഭകളായ കോപ്റ്റിക്, അന്ത്യോഖ്യൻ സഭകളിലേയ്ക്കു കൂടി സഹായാഭ്യർത്ഥന വ്യാപിപ്പിച്ചത്.

എന്നാൽ അറബിക്കടലിന്മേലുള്ള പോർട്ടുഗീസ് ആധിപത്യം മൂലം രഹസ്യമായി അയച്ച ഈ അഭ്യർത്ഥനകളിൽ എത്രയെണ്ണം ലക്ഷ്യത്തിലെത്തി എന്നു പറയുക ദുഷ്കരമാണ്. അതിലും വിരളമായിരുന്നു ഏതെങ്കിലും പൗരസ്ത്യമെത്രാന് കേരളത്തിലെത്താനുള്ള സാദ്ധ്യതയും. ഈ സാഹചര്യത്തിലാണ് മാർ അഹത്തുള്ള ഇന്ത്യയിലെത്തി മൈലാപ്പൂരിൽ തടവിലായതും തുടർന്ന് ഗോവയ്ക്കുള്ള മാർഗ്ഗമദ്ധ്യേ കൊച്ചിയിലെത്തിച്ചതും.

ഈ വിവരം അറിഞ്ഞ നസ്രാണികൾ, തങ്ങളുടെ സ്വാതന്ത്ര്യാഭിലാഷത്തിനുള്ള അവസാനമാർഗ്ഗമായാണ് മാർ അഹത്തുള്ളയുടെ സാന്നിദ്ധ്യത്തെ കണ്ടത്. അതിനാൽ എന്ത് വില കൊടുത്തും അദ്ദേഹത്തെ മോചിപ്പിക്കുക എന്ന ലക്ഷ്യവുമായി നസ്രാണികൾ കൊച്ചിയിലെത്തി. ഈ ശ്രമം ഫലിക്കാതെ വന്നതിനെ തുടർന്നാണ് 1653 ജനുവരി 3–ന് മട്ടാഞ്ചേരിയിൽ കൂനൻകുരിശു സത്യം ചെയ്ത് റോമാനുകം വലിച്ചെറിഞ്ഞത്.

## മാർത്തോമ്മാ മെത്രാൻ

'രണ്ടു ലക്ഷത്തിൽ നാനൂറു കുറെ' നസ്രാണികൾ അംഗീകരിച്ച കൂനൻകുരിശു സത്യം നിലനിർത്താൻ ഒരു മെത്രാന്റെ സാന്നിദ്ധ്യം ആവശ്യമാ

യിരുന്നു. തൽക്കാലസ്ഥിതിയിൽ ഒരു മെത്രാനെ ലഭിക്കുക അസാദ്ധ്യമായതിനാൽ തോമ്മാ അർക്കദ്യക്കോനെ പന്ത്രണ്ടു പട്ടക്കാർ ചേർന്ന് മേല്പട്ടക്കാരനായി വാഴിക്കാൻ മലങ്കര പള്ളിയോഗം തീരുമാനിച്ചു. അപ്രകാരം 1653-ൽ ആലങ്ങാട്ടുവെച്ച് അദ്ദേഹത്തെ മാർത്തോമ്മാ ഒന്നാമൻ എപ്പിസ്ക്കോപ്പയായി വാഴിക്കുകയും ചെയ്തു.

### സ്ഥാനസാധുത

തങ്ങൾക്കു നഷ്ടപ്പെട്ട നസ്രാണികളുടെ മേലുള്ള സ്വാധീനം തിരികെപ്പിടിക്കുവാൻ ആദ്യമൊന്നും ഗൗരവമായ ശ്രമങ്ങൾ റോമൻ കത്തോലിക്കർ നടത്തിയില്ല. "എതിലെപോയാലും മുൻകാലങ്ങളിലേ പോലെ പട്ടമേല്ക്കുവാൻ എന്റെ അടുത്തുതന്നെ വരും" എന്ന അക്കാലത്തെ റോമൻ കത്തോലിക്കാ ബിഷപ്പിന്റെ പരാമർശനം ഈ ഉദാസീനഭാവത്തിന്റെ തെളിവാണ്.

പക്ഷേ, ഈ പ്രസ്താവനയിൽ ഗൗരവമേറിയ മറ്റൊരു വിഷയം ഒളിഞ്ഞുകിടപ്പുണ്ട്. അത് നസ്രാണികൾക്ക് ക്രമപ്രകാരമുള്ള പട്ടത്വത്തെക്കുറിച്ചുള്ള അവബോധമാണ്. പോർട്ടുഗീസ് കാലത്തിനു മുമ്പുള്ള നൂറ്റാണ്ടുകളിൽ പേർഷ്യൻ മെത്രാന്മാരുടെ ആഗമനം താമസിക്കുമ്പോൾ പേർഷ്യയിൽ ചെന്ന് അവരെ വിളിച്ചുകൊണ്ടു വരികയോ, അല്ലെങ്കിൽ വൈദികസ്ഥാനികളെ അവിടെ അയച്ചു പട്ടമേല്പിക്കുകയോ ചെയ്യുന്ന രീതിയായിരുന്നു നസ്രാണികൾക്കുണ്ടായിരുന്നത്. അതിനാൽ മറ്റു മേല്പട്ടക്കാരില്ലാത്തതിനാൽ പട്ടം മുട്ടുമ്പോൾ തനിക്കു വീണ്ടും കീഴ്പ്പെടുമെന്നാണ് ലത്തീൻ മെത്രാൻ ധരിച്ചിരുന്നത്.

### പ്രചരണ താണ്ഡവം

ഈ കണക്കുകൂട്ടൽ തെറ്റിച്ചുകൊണ്ട് മാർത്തോമ്മാ ഒന്നാമൻ നിർബാധം പട്ടംകൊടുക്കുകയും നസ്രാണികളാരും പട്ടമേല്ക്കുവാൻ ലത്തീൻ ബിഷപ്പിനെ സമീപിക്കാതിരിയ്ക്കയും ചെയ്തതോടെ കൂനൻകുരിശു സത്യത്തെ റോമൻ കത്തോലിക്കർ ഗൗരവമായി കണ്ടു. വിഷയം റോം തന്നെ നേരിട്ട് ഏറ്റെടുക്കുകയും മലങ്കരയിൽ പ്രവർത്തിച്ചിരുന്ന ജസ്യൂട്ടുകൾക്കു പകരം കർമ്മലീത്താ മിഷനറിമാരെ മലങ്കരയിലേയ്ക്കു നിയോഗിക്കുകയും ചെയ്തു.

മാർത്തോമ്മാ ഒന്നാമന്റെ സ്ഥാനസാധുത്വത്തെ ചോദ്യം ചെയ്യുക എന്ന പ്രചണ്ഡമായ പ്രചരണപരിപാടിയിലൂടെ നസ്രാണികളെ വീഴ്ത്താം എന്നു റോമൻ കത്തോലിക്കർ കണക്കുകൂട്ടി. ഇതോടൊപ്പം രാഷ്ട്രീയ - സൈനിക - ധനസ്വാധീനവും നിർലോപം ഉപയോഗിച്ചു. ആദ്യമൊന്നും ഈ പ്രവർത്തനങ്ങൾക്ക് കാര്യമായ ഫലപ്രാപ്തി ഉണ്ടായില്ല. ഈ സമയ

മൊക്കെയും നസ്രാണികൾ ഒരു പൗരസ്ത്യ മേല്പട്ടക്കാരനായുള്ള ശ്രമം തുടരുകയായിരുന്നു.

### സ്ഥിതി മാറുന്നു

ഈ പ്രചരണ തന്ത്രത്തിനു ദീർഘകാല അടിസ്ഥാനത്തിൽ അല്പ ഫലം കണ്ടു. എന്നാൽ ദ്രുതഫലങ്ങൾ ഉണ്ടാക്കുന്ന മറ്റുചില സംഭവങ്ങൾ അരങ്ങേറി. 1663-ൽ ഡച്ചുകാർ പോർട്ടുഗീസുകാരെ തുരത്തി കൊച്ചീ ക്കോട്ട പിടിച്ചടക്കി. അതോടെ അറബിക്കടലിന്മേലുള്ള പോർട്ടുഗീസ് ആധിപത്യം അവസാനിച്ചു. പ്രൊട്ടസ്റ്റന്റുകാരായ ഡച്ചുകാർക്ക് മതപ്രചര ണത്തിലൊന്നും താൽപ്പര്യമില്ലായിരുന്നു. അതോടെ പൗരസ്ത്യ മെത്രാ ന്മാരുടെ വരവിനുള്ള തടസം മാറി.

എന്നാൽ കർമ്മലീത്താ മിഷണറിമാരും റോമൻ കത്തോലിക്കാ മെത്രാൻ ജോസഫ് സെബാസ്ത്യാനിയും ഉടൻ നാടുവിടണമെന്ന ഡച്ചു കാരുടെ ഉത്തരവ് മലങ്കര നസ്രാണികൾക്ക് ഒരു വിധത്തിൽ ഉപദ്രവക രമായി. പോകുന്നതിന് മുമ്പ് മലങ്കര നസ്രാണികളിൽപ്പെട്ട പറമ്പിൽ ചാണ്ടിയെ മേല്പട്ടക്കാരനായി സെബസ്ത്യാനി 1663-ൽ വാഴിച്ചു. അതോടെ സ്വദേശി മെത്രാൻ എന്നുള്ള മാർത്തോമ്മാ ഒന്നാമന്റെ മുൻ തൂക്കം നഷ്ടപ്പെട്ടു. റോമൻ കത്തോലിക്കർ തുടർന്നുവന്ന അദ്ദേഹത്തിന്റെ പട്ടത്വസാധുതയ്ക്കെതിരായ പ്രചരണങ്ങൾ അതിവേഗം ഫലം കണ്ടു തുടങ്ങി. റോമൻ കത്തോലിക്കനാണെങ്കിലും മറ്റൊരു നാട്ടു മെത്രാൻ സാധുവായ കൈവെപ്പോടുകൂടി ഉണ്ടായത് മലങ്കര നസ്രാണികളിൽ ഒരു വിഭാഗത്തെ അങ്ങോട്ടു തിരിയാൻ പ്രേരിപ്പിച്ചു. മാർത്തോമ്മാ ഒന്നാമന്റെ സ്ഥിതി അപകടഭീഷണിയിലായി.

ഈ സാഹചര്യത്തിൽ ഒരു പൗരസ്ത്യ മെത്രാൻ ആഗതനായില്ലെങ്കിൽ മലങ്കരസഭയിൽ സത്യവിശ്വാസവും സുറിയാനി പാരമ്പര്യവും അവസാനി ക്കുമായിരുന്ന സ്ഥിതി സംജാതമായേനെ. അത്തരമൊരു സ്ഥിതിയിലേ യ്ക്കാണ് യെറുശലേമിലെ സുറിയാനി പാത്രിയർക്കീസായ മാർ ഗ്രിഗോ റിയോസ് അബ്ദൽ ജലീദ് 1665-ൽ കടന്നുവരുന്നതും മഹാനായ മാർ ത്തോമ്മാ ഒന്നാമന് സ്ഥാനം തികച്ചുകൊടുത്തതും അതുവഴി മലങ്കര സഭയെ രക്ഷിച്ചതും.

2

# മാർ ഗ്രീഗോറിയോസ് ബാവാ

## ഫാ. പി. ജെ. യോഹന്നാൻ

**"ഞാൻ നല്ല ഇടയൻ ആകുന്നു; നല്ലയിടയൻ ആടുകൾക്കുവേണ്ടി തന്റെ ജീവനെ കൊടുക്കുന്നു" (യോഹന്നാൻ 10:11).**

സുറിയാനിസഭ പോർട്ടുഗീസുകാരിൽ നിന്നും അനുഭവിച്ചുകൊണ്ടിരുന്ന പീഡകൾ, ഡച്ചുകാരുടെ കേരളത്തിലേയ്ക്കുള്ള ആഗമനത്തോടുകൂടി കുറഞ്ഞുതുടങ്ങി. സുറിയാനിക്കാരെ റോമിന് കീഴ്‌വഴക്കുവാൻ ഉത്തമമാർഗ്ഗമായി പോർട്ടുഗീസുകാർ അവരുടെ മേലദ്ധ്യക്ഷൻ മാർ യൗസേപ്പിനെ പിടിച്ച് യൂറോപ്പിലേയ്ക്കയച്ചതിന് പ്രതികാരമൊ എന്നു തോന്നുമാറ് റോമിന്റെ നുകത്തിൽ നിന്നും സുറിയാനിക്കാർക്ക് പൂർണ്ണവിമോചനം ലഭിക്കുവാനുള്ള ഘട്ടം സന്നിഹിതമായപ്പോൾ, ഡച്ചുകാർ റോമാമെത്രാനായ മറ്റൊരു യൗസേപ്പിനെ കേരളത്തിൽ നിന്നും ഓടിച്ചുകളഞ്ഞു. ഈ യൗസേപ്പ് കേരളരാജ്യം വിടുന്നതിനു മുമ്പായി, പനങ്കുഴ ചാണ്ടി കത്തനാരെ മെത്രാനായി വാഴിച്ചിരുന്നതിനാൽ, റോമിന്റെ അധികാരം കേരളത്തിൽ നിന്നും പരിഛേദിക്കപ്പെട്ടില്ല. മാർതോമ്മാ മെത്രാനെ അനുസരിച്ചു നടന്ന സുറിയാനിക്കാർ, മെത്രാന്മാർക്കായി അന്ത്യോഖ്യായിലേയ്ക്ക് തുടരെ എഴുത്തുകൾ അയച്ചുകൊണ്ടിരുന്നു. ഈ എഴുത്തുകളുടെ ഫലമായി 1665-ൽ പരദേശത്തു നിന്നും ഒരു മെത്രാൻ കേരളത്തിൽ എത്തി. ഇദ്ദേഹമത്രെ .... പ്രസിദ്ധനായ മാർ ഗ്രിഗോറിയോസ് ബാവാ.

സുറിയാനി സഭാചരിത്രം മാർ ഗ്രിഗോറിയോസിന്റെ വിവരങ്ങൾ കൂടാതെയിരുന്നാൽ അപൂർണ്ണമായിരിക്കുന്നതിനേക്കാൾ കൂടുതലായി ഈ പള്ളിച്ചരിത്രവും മാർ ഗ്രിഗോറിയോസിന്റെ വിവരങ്ങൾ ഇല്ലാതെയിരുന്നാൽ അപൂർണ്ണമായിട്ടിരിക്കുന്നതാണ്. ബാവായെ സംബന്ധിക്കുന്ന വിവരങ്ങൾ പൂർണ്ണമായി ഗ്രഹിപ്പാൻ തക്ക റിക്കാർട്ടുകൾ ഇപ്പോൾ കാണ്മാനില്ല.

---

*(പി. ജെ. യോഹന്നാൻ കത്തനാർ രചിച്ച് 1919-ൽ പറവൂർ മാർതോമ്മാൻ പള്ളിയിൽ നിന്നും പ്രസിദ്ധീകരിച്ച 'പറവൂർ മാർതോമ്മാൻ പള്ളിചരിത്രം' എന്ന ഗ്രന്ഥത്തിൽ നിന്നും)*

എങ്കിലും, ഈ ബാവാ ഈ പള്ളിക്കാർക്കും ഈ പള്ളിയിലെ ചില പട്ടക്കാർക്കും വേറെ ചില പള്ളിക്കാർക്കും എഴുതിയിരുന്ന ചില എഴുത്തുകളുടെ പകർപ്പുകൾ അടങ്ങിയ ഒരു പുരാതന സുറിയാനി കയ്യെഴുത്തുഗ്രന്ഥം മാർ അത്താനാസ്യോസ് മെത്രാപ്പോലീത്താ അവർകളുടെ ഗ്രന്ഥശേഖരത്തിൽ നിന്നും ലഭിച്ചിട്ടുണ്ട്. ഇവയിൽ നിന്നും ബാവായേയും ഈ പള്ളിയേയും സംബന്ധിച്ചുള്ള പല സംഗതികളും ഗ്രഹിപ്പാൻ സാധിച്ചിട്ടുണ്ട്.

..... ഈശോ സഭക്കാരുടെ ഭരണത്താൽ വിഷമിച്ചും കർമ്മലീത്താ മിഷ്യനറി യൗസേപ്പ് മെത്രാന്റെ പീഡകളെ അനുഭവിച്ചും അന്ത്യോഖ്യയിൽ നിന്ന് രക്ഷയെ പ്രതീക്ഷിച്ചും ഇരുന്ന കാലത്ത് കേരളത്തിൽ വന്ന ഈ ബാവായോട് ഈ പള്ളിക്കാർ അസാമാന്യ സ്നേഹം കാണിച്ചതിനാൽ അവരിൽ പലരും ബാവായുടെ "കണ്ണിലുണ്ണി'കളായി തീർന്നു. ഈ മൈത്രിയുടെ ഫലമായി ബാവായുടെ ജീവിതത്തിലെ അന്ത്യവർഷങ്ങൾ ഇവിടെ കഴിച്ചുകൂട്ടുന്നതിനും സ്വസ്ഥതയിലേക്ക് പ്രവേശിച്ച് ദേഹം ഇവിടെ സംസ്കരിക്കപ്പെടുന്നതിനും സംഗതിയായത് ഈ പള്ളിക്കാർ അഭിമാനകരവും ഭാഗ്യകരവുമായിട്ടാണ് വിചാരിച്ചിരിക്കുന്നത്.

ഇദ്ദേഹം യറുശ്ലേമിന്റെ പാത്രിയർക്കീസായിരുന്നു. ജ്ഞാനസ്നാനപ്പേര് "അബ്ദലഗലിൽ" എന്നാണ്. സ്വദേശം, മലയാളത്തു വരുന്നതിനു മുമ്പുള്ള വേല സ്ഥലം മുതലായവയെക്കുറിച്ച് ബാവാതന്നെ ഇപ്രകാരം പറയുന്നു: "നിനുവ ദേശത്ത് മൂസൽ പട്ടണക്കാരനായ ബലഹീനനായ ഗ്രിഗോറിയോസായ നാം, അമീദ് (ഡയർബെക്കർ) നഗരത്തിന്റെയും സമീപപ്രദേശങ്ങളുടെയും മെത്രാപ്പോലീത്തായായി പത്തുകൊല്ലം ഭരിച്ചശേഷം ദൈവതിരുവിഷ്ടത്താൽ നിഖ്യാ സുന്നഹദോസ് നിശ്ചയപ്രകാരമുള്ള യറുശ്ലേമിലെ ശ്ലീഹായ്ക്കടുത്ത സിംഹാസനത്തിന്റെ അഞ്ചാം പാത്രിയർക്കീസ് എന്ന ബഹുമാനസ്ഥാനം നമുക്കു ലഭിച്ചു. ഒരു സംവത്സരം മാത്രം യറുശ്ലേമിൽ നാം ഭരിച്ചു. പിന്നീട് ഇന്ത്യയിലേയ്ക്ക് നാം അയയ്ക്കപ്പെട്ടു. നാം ഇവിടെ (മലബാർ) എത്തീട്ട് ഇപ്പോൾ നാലു കൊല്ലമായിരിക്കുന്നു."[1] ഈ എഴുത്തിൽ പ്രസ്താവിച്ചിരിക്കുന്നപ്രകാരം യറുശ്ലേമിൽ നിന്നും അന്ത്യോഖ്യാ പാത്രിയർക്കീസിന്റെ കല്പനയനുസരിച്ച് ഇന്ത്യയിലേക്ക് താൻ പുറപ്പെട്ടു. ഇക്കാലത്ത് ഡച്ചുകാർ കേരളത്തിൽ നിന്നും പോർട്ടുഗീസുകാരെ ഓടിച്ചു കളഞ്ഞിരുന്നതിനാൽ മാർഗ്ഗമദ്ധ്യേ ബാവാ പോർട്ടുഗീസുകാരുടെ കയ്യിൽപെടുന്നതിനൊ അവരിൽ നിന്നും പീഡകൾ അനുഭവിക്കുന്നതിനൊ സംഗതിയായില്ല. എങ്കിലും കേരളത്തിലെ ഈ മാറ്റങ്ങൾ അറിയാതെയിരുന്ന ബാവാ വേഷപ്രച്ഛന്നനായിട്ടാണ് യാത്ര ചെയ്തത്. ബാവാ മലയാളത്ത് വന്നതിനെക്കുറിച്ച് ഈ സ്ഥലത്തുള്ള ഐതിഹ്യം ഇപ്രകാരമാണ്. ബാവാ കപ്പലിൽ നിന്നും ഇറങ്ങി പൊന്നാനിയിൽ എത്തി. അവിടത്തെ

മുഹമ്മദീയർ അറബിഭാഷ സംസാരിക്കുന്ന ഈ വിദേശ്യനെ സസന്തോഷം സ്വീകരിച്ചു. താൻ ഒരു വിദേശ്യൻ എന്ന് മാത്രമല്ലാതെ മറ്റുയാതൊന്നും വെളിപ്പെടുത്താതെ കുറെനാൾ അവിടെ താമസിച്ചപ്പോൾ കോട്ടയത്തുകാരായ ചില ക്രിസ്ത്യൻ വ്യാപാരികൾ അവിടെ ചെല്ലുന്നതിനിടയായി. ഇവരുടെ സമ്പ്രദായങ്ങൾ കണ്ട് ക്രിസ്ത്യാനികളായിരിക്കുമെന്ന് ബാവാ വിചാരിച്ച് കുരിശ് വരച്ചു കാണിക്കയും അവരും അപ്രകാരം ചെയ്ത് ക്രിസ്ത്യാനികളെന്ന് പ്രത്യക്ഷമാക്കുകയും ചെയ്തു. ഭാഷാപരിചയം ഇല്ലാതെയിരുന്നതിനാൽ കൂടുതൽ വിവരങ്ങൾ ഗ്രഹിപ്പാൻ സാധിക്കാഞ്ഞ വ്യാപാരികൾ സ്വദേശത്ത് തിരിച്ചുവന്നശേഷം അടുത്ത കച്ചവടയാത്രയിൽ സുറിയാനി ഭാഷാ പരിചിതനായ ഒരു ശെമ്മാശിനെ കൂടി കൊണ്ടുപോയി. ബാവായെ വീണ്ടും കണ്ടു സംസാരിച്ചപ്പോൾ അദ്ദേഹം ഒരു മെത്രാപ്പോലീത്തായാണെന്ന് മനസ്സിലായി. തങ്ങളുടെയിടയിൽ പാർത്തിരുന്ന വിദേശ്യൻ, ക്രിസ്ത്യാനികളുടെ മേലാവാണെന്നറിഞ്ഞപ്പോൾ മുഹമ്മദീയരും സന്തോഷിച്ചു. എല്ലാവരും അവിടെനിന്നും കോട്ടയത്തേക്ക് പോരികയും ചെയ്തു.

ബാവാ വന്നുചേർന്ന വിവരം പള്ളിക്കാർ അറിഞ്ഞയുടനെ പലരും ബാവായുടെ അടുക്കൽ എത്തി. തോമ്മാ മെത്രാൻ ബാവായെ ചെന്നു കണ്ടു. ബാവാ, തോമ്മാ മെത്രാന്റെ സ്ഥാനം പൂർത്തിയാക്കയും ഇവർ ഇരുവരും യോജിച്ച് സഭയെ ഭരിക്കയും ചെയ്തു.

1663-ൽ കർമ്മലീത്താ മിഷ്യനറി യൗസേപ്പ് മലയാളം വിട്ടുപോയപ്പോൾ വാഴിച്ച പനങ്കുഴ ചാണ്ടിമെത്രാൻ (ഇദ്ദേഹത്തെ പറമ്പിൽ ചാണ്ടിമെത്രാൻ എന്നും പറയും; Alexander de Campo എന്നാണ് പോർട്ടുഗീസുകാർ ഇദ്ദേഹത്തെ വിളിക്കുന്നത്) റോമാ കീഴ്‌വഴക്കത്തിലായിരുന്നതിനാൽ സുറിയാനിക്കാർ രണ്ടു കക്ഷികളായിട്ടാണ് ഇക്കാലത്തു നടന്നിരുന്നത്. ഇതിനാൽ സഭയിൽ വലിയ കുഴപ്പങ്ങൾ ഉണ്ടായിക്കൊണ്ടിരുന്നു. 1669-ൽ എഴുതിയ ഒരെഴുത്തിൽ സഭയിലെ കുഴപ്പങ്ങളെക്കുറിച്ച് ബാവാ ഇപ്രകാരം പ്രസ്താവിച്ചിരിക്കുന്നു: "ഇൻഡ്യാ ദേശത്തിലുള്ള കലക്കം നിമിത്തം വളരെ പ്രയത്നവും പീഡയും ദുഃഖവും നമുക്കുണ്ട്. മാർത്തോമ്മാ ശ്ലീഹായുടെ മക്കൾ സുറിയാനിമര്യാദകളെ ത്യജിച്ച് ഫ്രങ്കായക്കാരോട് യോജിച്ചിരിക്കുന്നു. എന്തു പ്രവർത്തിക്കേണ്ടുവെന്ന് നാം അറിയുന്നില്ല. സുറിയാനിക്കാരായ എപ്പിസ്ക്കോപ്പന്മാരെയും, പട്ടക്കാരെയും, ശെമ്മാശന്മാരെയും വളരെ പുസ്തകങ്ങളോടുകൂടി ഇന്ത്യയിലേക്കയയ്ക്കാൻ പാത്രിയർക്കീസിനെ നിങ്ങൾ ഉത്സാഹിപ്പിക്കണം. വേദപുസ്തകങ്ങളാകട്ടെ, സുന്നഹദോസുകളുടേയോ ഭാഗ്യവാന്മാരായ ശ്ലീഹന്മാരുടെയോ നിയമപുസ്തകങ്ങളാകട്ടെ ഇവിടെയില്ല.[2] ഇന്ത്യാക്കാരെ സുറിയാനി വിശ്വാസത്തിലേക്ക് തിരിച്ചുവരുത്തുവാൻ സാധിക്കുമായിരിക്കും. മാർ ഇഗ്നാത്യോ

സിനെ ബന്ധിച്ചതിനാൽ ഫ്രങ്കായക്കാർ നശിച്ചിരിക്കുന്നു.[3] ഇപ്പോൾ ഭയത്തിന് ഹേതുവില്ല. കൊച്ചി എന്ന വലിയ ദ്വീപിൽ നമ്മെ സ്നേഹിക്കുന്ന ലന്തക്കാരാണ് വസിക്കുന്നത്.[4]

ബാവാ നാട്ടിൽ വന്നശേഷം സുറിയാനി വിശ്വാസമര്യാദകൾ പുനർജ്ജീവിപ്പിക്കുന്നതിനും ഭിന്നിച്ചു നില്ക്കുന്ന ഇരുകക്ഷികളേയും യോജിപ്പിക്കുന്നതിനും ആയി വളരെ ക്ലേശങ്ങൾ സഹിച്ചു. ബാവായ്ക്ക് ഈ സംഗതിയിൽ നേരിട്ട ബുദ്ധിമുട്ടുകളെ ബാവാ തന്നെ ഇപ്രകാരം വിവരിച്ചിരിക്കുന്നു. "…. നാം ഇൻഡ്യയിൽ വന്ന സമയം മുതൽ ഇന്നുവരേയും ഇരുകക്ഷികളും തമ്മിൽ യോജിക്കുന്നതിനു വേണ്ടിയാകുന്നു പ്രാർത്ഥിക്കുന്നത്. ഇതിനായി സകല മനുഷ്യർക്കും നാം കീഴ്പെടുന്നു. വചനത്താൽ മാത്രമല്ല പ്രവൃത്തികളാലും യാതൊരു നിയമരക്ഷയ്ക്കും അവകാശമില്ലാത്ത മനുഷ്യനെപ്പോലെ നാം പീഡകൾ സഹിക്കുന്നു. എത്ര ഉപദ്രവങ്ങളും പരീക്ഷകളും നാം അനുഭവിക്കുന്നു. നാം എല്ലാവർക്കും ആക്ഷേപപാത്രമായി തീരുന്നു. എന്റെ കണ്ണിന്റെ കൃഷ്ണമണികളും വാത്സല്യമുള്ളവരുമായ സഹോദരങ്ങളെ! ഇവയെ എല്ലാം വിവരിച്ചെഴുതുവാൻ ഒരു കൊല്ലം മതിയാകുന്നതല്ല. ദൈവം സഹായിച്ചു നാം ജീവിക്കുന്നപക്ഷം സന്തോഷമേറിയ നിങ്ങളുടെ മുഖങ്ങളെ കാണുന്നയവസരത്തിൽ ഇവയെ നിങ്ങളുടെ ജ്ഞാനത്തോട് അറിവിക്കാം. സുറിയാനിക്കാർ കാവ്യരിൽ നിന്നും ഫ്രങ്കായക്കാരിൽ നിന്നും എത്ര ഞെരുക്കങ്ങളും അവമാനങ്ങളുമാണ് സഹിക്കുന്നതെന്ന് സൂക്ഷിച്ചുകാണ്മിൻ. … നമ്മുടെ മക്കളെ യോജിപ്പിക്കുവാനുള്ള സമയം ഇപ്പോഴാകുന്നു. ഈ കുമ്ദോറിന്റെ കാലത്ത് നാം ഉത്സാഹിച്ച് സുറിയാനിക്കാരെ യോജിപ്പിക്കാത്തപക്ഷം ഇനി ഒരിക്കലും അത് സാദ്ധ്യമല്ലാതെ വരും. അവരുടെ ശത്രുക്കളുടെ ശക്തി വർദ്ധിച്ച് സുറിയാനിക്കാർ നശിക്കയും ചെയ്യും. …"[5]

ബാവാ മലയാളത്തിലെ പല പള്ളികളിലും പ്രസ്തുത ഉദ്ദേശ്യസാദ്ധ്യത്തിനായി സഞ്ചരിച്ചു. സഞ്ചാരത്തിനിടയിൽ പലരേയും, സുറിയാനി ഭാഷ അഭ്യസിപ്പിക്കയും സുറിയാനി മര്യാദകൾ വീണ്ടും നടപ്പിലാക്കയും ചെയ്തു.

ബാവാ മലയാളത്ത് ഉപദേശിച്ച പ്രധാന സംഗതികളെ പാഓലി (Paoli) എന്ന ഗ്രന്ഥകാരൻ ഇപ്രകാരം വിവരിച്ചിരിക്കുന്നു. (1) പാപ്പായും നെസ്തോറും വേദവിപരീതികളാണ്. (2) വൈദിക മേലധികാരം അന്ത്യോഖ്യാസഭയ്ക്കാണ്. (3) ക്രിസ്തുവിൽ ഏകസ്വഭാവമേയുള്ളൂ. (4) പരിശുദ്ധാത്മാവ് പിതാവിൽ നിന്നു മാത്രം പുറപ്പെടുന്നു. (5) ബെസ്പുർക്കാന എന്നൊന്നില്ല. (6) കുർബാനയിൽ പുളിപ്പുള്ള അപ്പം ഉപയോഗിക്കണം. (7) കുർബാനയ്ക്ക് കാപ്പാ മുതലായവ ഉപയോഗിക്കണം. (8) റോമാസഭ

നോമ്പാരംഭിച്ചു പത്തുദിവസം കഴിഞ്ഞശേഷം നോമ്പാചരിക്കണം.

മേനേസീസിനെ അനുകരിച്ച് ഈശോസഭക്കാരായ ബിഷോപ്പന്മാരും സുറിയാനി പട്ടക്കാരുടെ വിവാഹം നിർത്തലാക്കിയിരുന്നു. സുറിയാനി പട്ടക്കാരെ വിവാഹം കഴിപ്പിക്കുന്നതിന് ബാവാ വലിയ ശ്രമങ്ങൾ ചെയ്തു. പറവൂരെ പട്ടക്കാരിൽ ചിലരുടെ വിവാഹശുശ്രൂഷ ബാവാ തന്നെ നടത്തുകയുണ്ടായി. റോമാ ബിഷോപ്പന്മാർ സുറിയാനി പള്ളികളിൽ നടപ്പിലാക്കിയിരുന്ന രൂപങ്ങൾ മുതലായവ നിഷ്കാസനം ചെയ്യുന്നതിനും ബാവാ വളരെ പ്രയാസപ്പെട്ടു. രൂപങ്ങളെ പള്ളിയിൽ വയ്ക്കുകയും പെരുന്നാളുകളിൽ എഴുന്നെള്ളിക്കുകയും ചെയ്യുന്നതിൽ പള്ളിക്ക് വരവുണ്ടെന്നും രൂപങ്ങളെ ആരും വന്ദിക്കുന്നില്ലെന്നും അതിനാൽ പള്ളികളിൽ അവ ഇരുന്നുകൊള്ളട്ടെയെന്നും അന്നത്തെ ചില "മല്പാന്മാരും പ്രമാണികളും" ശാഠ്യം പിടിച്ചതിനാൽ രൂപങ്ങളെ നീക്കുവാനുള്ള ശ്രമം എല്ലാ സ്ഥലങ്ങളിലും സഫലമായില്ല.

റോമാ മര്യാദകളെ ഉപേക്ഷിക്കുന്നതിന് ജനങ്ങളെ ഉത്സാഹിപ്പിക്കുന്നതിനായി കണ്ടനാട്, മുളന്തുരുത്തി, പറവൂർ ഈ പള്ളിക്കാർക്ക് ബാവാ എഴുതിയ ഒരു ദീർഘലേഖനം കാണുന്നുണ്ട്. അത് ബാവായുടെ പരിശ്രമങ്ങളെയും സത്യവിശ്വാസതീഷ്ണതയേയും വേദശാസ്ത്രപാണ്ഡിത്യത്തേയും സുസ്പഷ്ടമാക്കുന്നതാകയാൽ അതിലെ ചില ഭാഗങ്ങൾ ഇവിടെ ഉദ്ധരിക്കുന്നു: "സുറിയാനിസഭയിലെ സത്യമുള്ളതും സ്തുതി ചൊവ്വാകപ്പെട്ടതുമായ കാനോനാകളെ ത്യജിച്ച് വിഗ്രഹാരാധനക്കാരായ റോമാക്കാരോട് ചേർന്നു നില്ക്കുന്ന അന്ധന്മാരായ ആളുകളിൽ നിന്നും നിങ്ങൾ അനുഭവിക്കുന്ന പീഡകളെക്കുറിച്ച് നാം അറിഞ്ഞിരിക്കുന്നു. അവർ പണ്ട് നമ്മുടെ വിശ്വാസത്തെ അനുസരിച്ചു നടന്നിരുന്ന സുറിയാനിക്കാരായിരുന്നു. പോർട്ടുഗാലിലെ ദോഷികളായ രാജാക്കന്മാരുടെയും രാജ്ഞികളുടെയും സ്വാധീനബലത്താൽ ഇപ്പോൾ അവർ വേദവിപരീതികളായി തീർന്നിരിക്കുകയാണ്. അവർ നിയമാനുസരണമല്ലാത്ത ഒരു സംഘം നടത്തുകയും അപ്പോസ്തോലികമായ നമ്മുടെ സത്യവിശ്വാസത്തെ ഭേദപ്പെടുത്തുകയും ചെയ്തു. നിഖ്യായിലെ പരിശുദ്ധ സുന്നഹദോസിനാൽ സ്ഥിരീകരിക്കപ്പെട്ട കാനോനാകളെ അവർ കീഴ്മേൽ മറിച്ചുകളഞ്ഞു. വിലയേറിയ പൂർവ്വാചാര മര്യാദകളെ അവർ നാനാവിധമാക്കി. അശുദ്ധമായ വേദവിപരീതത്തിൽ അവർ വീണു. അവരുടെ കുഴികളിൽ മറ്റുള്ളവരേയും വീഴിക്കുന്നതിന് അവർ ശ്രമിക്കുന്നു. ഈ ലേഖനത്തിൽ വിവരിക്കുവാൻ അസാദ്ധ്യമാകുമാറ് റോമാക്കാരുടെ വേദവിപരീതങ്ങൾ അത്ര വളരെയുണ്ട്. നിങ്ങളെ കാണുന്ന സമയം അവയെക്കുറിച്ച് സംസാരിക്കാമെന്നാശിക്കുന്നു.

സുറിയാനിസഭയുടെ കാനോനാകളിൽ നിങ്ങൾ വൈരാഗ്യമുള്ളവരായിരിക്കണമെന്ന് നാം അപേക്ഷിക്കുന്നു. ഈ ലോകത്തിലെ ദുഃഖാനുഭവങ്ങൾ പരലോകത്തിലെ സൗഭാഗ്യങ്ങൾക്ക് നിങ്ങളെ യോഗ്യരാക്കുമെന്നു ഓർക്കുവിൻ. 'അവസാനം വരെ സഹിക്കുന്നവൻ രക്ഷപെടും', 'സ്വർഗ്ഗ രാജ്യം ബലത്താൽ പിടിച്ചെടുക്കപ്പെടുന്നു' എന്നല്ലയൊ നമ്മുടെ കർത്താവ് അരുളിച്ചെയ്യുന്നത്. 'ഇതിന്നായിട്ടല്ലോ നിങ്ങൾ വിളിക്കപ്പെട്ടിരിക്കുന്നത്. ക്രിസ്തുവും നമുക്കുവേണ്ടി കഷ്ടമനുഭവിക്കുകയും അവന്റെ കാൽച്ചുവടുകളിൽ നടപ്പാനായിട്ട് ഈ ദൃഷ്ടാന്തം നമുക്കു തരികയും ചെയ്തിരിക്കുന്നു' എന്ന് ശ്ലീഹന്മാരുടെ തലവനായ ശു. പത്രോസും തന്റെ ലേഖനത്തിൽ എഴുതിയിരിക്കുന്നു. വിശുദ്ധസഭയുടെ നാവായിരിക്കുന്ന ശു. പൗലോസ് 'സുവിശേഷത്തിന്റെ വിശ്വാസത്തിനായി പോരാട്ടം ചെയ്തുകൊണ്ട് ഏകമനസ്സോടുകൂടി, ഏക ആത്മാവിൽ ഉറച്ചു നില്പിൻ' എന്ന് പിലിപ്പിയാ ലേഖനത്തിൽ എഴുതിയിരിക്കുന്നു. അനുഗ്രഹിക്കപ്പെട്ടവനായ ശു. യാക്കോബ് പറയുന്നത് 'സഹനത്തിനും കഷ്ടാനുഭവത്തിനും ദീർഘക്ഷമയ്ക്കും' ദൃഷ്ടാന്തമായി ദീർഘദർശിമാരെ എടുത്തുകൊൾവിൻ. യോബിന്റെ ക്ഷമയും അവന്റെ അവസാനമഹത്വവും നിങ്ങൾ കേട്ടിട്ടുണ്ടല്ലോ' എന്നാണ്. സുറിയാനിക്കാരൻ മാർ അപ്രേം മല്പാൻ പറയുന്നത് 'കഷ്ടതകളെ സഹിക്കുവിൻ. സത്യത്തിൽ നിന്നും പിന്മാററുത്. നിങ്ങളുടെ പിതാക്കന്മാരുടെ സത്യവിശ്വാസത്തിനു വേണ്ടി ജീവനെ ബലികഴിപ്പാൻ പോലും ഒരുക്കമുള്ളവരായിരിപ്പിൻ' എന്നാണ്. വീണ്ടും, നമ്മുടെ പ്രാർത്ഥനാപുസ്തകത്തിൽ വ്യാഴാഴ്ച ദിവസത്തെ സന്ധ്യാപ്രാർത്ഥനയിൽ രക്തസാക്ഷിക്കാരെക്കുറിച്ച് പറയുന്നിടത്ത് 'ഞങ്ങൾ അവനേയോ, അവന്റെ പുത്രനേയോ ഉപേക്ഷിക്കുന്നില്ല. ഞങ്ങൾ അബ്രഹാമിന്റെ വംശവും ഇസഹാക്കിന്റെ അവകാശികളുമാണ്. ഞങ്ങളുടെ പിതാക്കന്മാരുടെ ദൈവത്തെപ്രതി ഞങ്ങൾ മരിക്കുന്നു. നിത്യജീവന് അവകാശികളായിത്തീരുകയും ചെയ്യുന്നു എന്ന് രക്തസാക്ഷിക്കാർ പറയുന്നു' എന്ന് എഴുതിയിരിക്കുന്നു. പരിശുദ്ധ സഹദേന്മാരെ നോക്കുവിൻ. അവർ അവരുടെ പിതാക്കന്മാരുടെ വിശ്വാസത്തിനുവേണ്ടി മരിച്ചു. ഇൻഡ്യയിലെ സുറിയാനിക്കാർ പരിശുദ്ധനിയമങ്ങളെ ധിക്കരിക്കയും മാർത്തോമ്മാ ശ്ലീഹായുടെ ആഗമനത്തിനു 1600 കൊല്ലങ്ങൾക്കു ശേഷം വ്യത്യസ്ത നിയമങ്ങളെ സ്വീകരിക്കയും ചെയ്തിരിക്കുന്നു. 1600 കൊല്ലങ്ങളോളം ഈ മഹാ ഇടവകയിൽ റോമാക്കാർക്ക് ഒരധികാരവും ഇല്ലായിരുന്നു. ഈ ഇടവകയിലെ അസംഖ്യം ബിഷോപ്പന്മാരും, പട്ടക്കാരും, ശെമ്മാശന്മാരും, സ്ത്രീപുരുഷന്മാരും 1600 കൊല്ലങ്ങൾക്കിടയിൽ മരിച്ചുപോയിട്ടുണ്ട്. അവരെല്ലാവരും നരകത്തിനവകാശികളായിപ്പോയി എന്നു നിങ്ങൾ വിചാരിക്കുന്നുവോ? ഒരിക്കലുമില്ല. അങ്ങിനെ പറയുന്നവർ ദൈവദൂഷണം ചെയ്യുന്നു. അവരിൽ പിശാചു വസിക്കുന്നു. ഇക്കാലംവരെയും കാനോനാകൾക്ക

നുസരണമായി പട്ടക്കാരെ, വിവാഹം ചെയ്‌വാൻ അനുവദിച്ചിരുന്നു. റോമാക്കാർ പട്ടക്കാരുടെ വിവാഹം വിരോധിച്ചിരിക്കുന്നു. അതിനാൽ പലരും വേശ്യാദോഷമെന്ന അശുദ്ധിയിൽ വീണുപോകുന്നു. ദൈവം നോഹിനെയും ഭാര്യയേയും പുത്രന്മാരെയും അവരുടെ ഭാര്യമാരെയും മാത്രം രക്ഷിച്ചുകൊണ്ട് ലോകത്തെ ജലപ്രളയത്താൽ നശിപ്പിച്ചത് ഈ പാപം നിമിത്തമായിരുന്നു. സോദോം, ഗോമോറോ എന്ന പട്ടണങ്ങളുടെ മേൽ അഗ്നിയും ഗന്ധകവും വർഷിപ്പിച്ചു അവയെ നശിപ്പിച്ചതും ഈ പാപം ഹേതുവായിട്ടായിരുന്നു. ഈ അശുദ്ധ മനുഷ്യർ പരിശുദ്ധ വിവാഹത്തെ ശപിക്കയും വ്യഭിചാരത്തെ സ്നേഹിക്കയും ചെയ്യുന്നു. ദൈവത്തിന്റെ കോപം അവർക്കായി കാത്തിരിക്കുന്നു. വിവാഹം ശുദ്ധമുള്ളതും വിവാഹക്കട്ടിൽ വെടിപ്പുള്ളതുമാണെന്നും വ്യഭിചാരികളെയും വേശ്യാദോഷക്കാരേയും ദൈവം ന്യായം വിധിക്കുമെന്നും അറിയുവിൻ. .... 'റോമാസഭ' എന്ന നാമം തിരുവെഴുത്തുകളിൽ ന്യായപ്രമാണത്തിലോ, ദീർഘദർശനങ്ങളിലൊ, സുവിശേഷങ്ങളിലൊ, നടപ്പുകളിലൊ, യാക്കോബ്, പത്രോസ്, യോഹന്നാൻ എന്നിവരുടെ പൊതുലേഖനങ്ങളിലോ, പൌലോസിന്റെ 14 ലേഖനങ്ങളിലൊ ഉപയോഗിച്ചിട്ടില്ല. ഇവയിൽ ഒന്നിലും റോമാസഭ എന്നു അർത്ഥമാക്കാവുന്നതായി ഒരു സഭയെക്കുറിച്ചും സൂചിപ്പിച്ചിട്ടില്ല. സത്യവിശ്വാസിയായ കുസ്തന്തീനോസ് രാജാവിന്റെ കാലത്തു നടത്തിയ നിഖ്യാ സുന്നഹദോസിലെ 318 പിതാക്കന്മാരാൽ സ്ഥാപിക്കപ്പെട്ട പരിശുദ്ധ വിശ്വാസപ്രമാണത്തിൽ 'കാതോലിക്കായ്ക്കടുത്തതും ശ്ലീഹായ്ക്കടുത്തതുമായ ഏകസഭ'യിലുള്ള വിശ്വാസത്തെ സ്ഥിരപ്പെടുത്തിയിരിക്കുന്നു; റോമാസഭയിലുള്ള വിശ്വാസമല്ല അവർ സ്ഥിരപ്പെടുത്തിയത്. 'സർവ്വശക്തനായ ദൈവമായ കർത്താവേ! പരിശുദ്ധ കാതോലിക്കാ സഭ നിന്റെയാകുന്നുവെന്നും', 'സർവ്വശക്തനായ ദൈവമായ കർത്താവേ! പരിശുദ്ധ കാതോലിക്കാ സഭയ്ക്കുവേണ്ടി ഈ കാഴ്ചയെ അംഗീകരിക്കേണമെ' എന്നും 'സ്വർഗ്ഗീയഗണങ്ങളുടെ സമാധാനവും ഭൗമികവർഗ്ഗങ്ങളുടെ ആശാബന്ധവുമായിരിക്കുന്ന മിശിഹാ! ലോകത്തിന്റെ നാലുഭാഗങ്ങൾക്കും വിശേഷാൽ പരിശുദ്ധ കാതോലിക്കാ സഭയ്ക്കും സമാധാനത്തേയും സ്വസ്ഥതയേയും നൽകണമെ' എന്നും കുർബാനതക്സായിൽ എഴുതിയിരിക്കുന്നു. ഇവിടെയെങ്ങും 'റോമാസഭ' എന്ന് പറഞ്ഞിട്ടില്ല. സമ്പാളൂർക്കാരായ മിഷ്യനറിമാരാണ് ഇൻഡ്യയിലെ ക്രിസ്ത്യാനികളെ റോമാസഭയിൽ വിശ്വസിക്കാൻ ഉപദേശിച്ചത്. അവർ സുറിയാനിസഭയുടെ സത്യവിശ്വാസത്തേയും സുപ്രസിദ്ധങ്ങളായ അതിലെ ആചാരങ്ങളെയും ത്യജിച്ച് ദ്രവ്യാഗ്രഹം നിമിത്തം റോമാക്കാരുടെ വേദവിപരീതത്തിൽ വീണിരിക്കുന്നു. ... വലിയ ന്യായാധിപതി പന്ത്രണ്ടു സിംഹാസനങ്ങളിലിരിക്കുന്ന പന്ത്രണ്ട് അപ്പോസ്തോലന്മാരോടുകൂടി തന്റെ ന്യായാസനത്തെ അലങ്കരിക്കുന്ന ന്യായവിസ്താരനാളിൽ അവർക്ക് കഷ്ടം! നിങ്ങൾ സത്യത്തെ

പൂർണ്ണമായി വിലമതിക്കുന്നതിനും അന്ത്യത്തോളം അതിൽ സ്ഥിരപ്പെട്ടിരിക്കുന്നതിനും നല്ല അവസാനത്തിന് യോഗ്യരാകുന്നതിനും പ്രത്യേകം പ്രാർത്ഥിക്കുവിൻ."

ബാവായുടെ നിർമ്മലമായ സന്യാസവൃത്തിമൂലം ഹിന്തുരാജാക്കന്മാർക്ക് അദ്ദേഹത്തിന്റെ നേർക്ക് വലിയ ബഹുമാനവും ഭക്തിയുമുണ്ടായിരുന്നു. ഇതുനിമിത്തം രാജാക്കന്മാർ ബാവായെ തങ്ങളുടെ തലസ്ഥാനങ്ങളിലേയ്ക്ക് പലപ്പോഴും ക്ഷണിക്കുക പതിവായിരുന്നു.

ഈ പള്ളിക്കാർക്ക് ബാവാ ഒരിക്കൽ അയച്ച കല്പനയിൽ "കടത്തുരുത്തി രാജാവ് അദ്ദേഹത്തിന്റെ നഗരത്തിലേയ്ക്ക് ചെല്ലുവാൻ നമുക്ക് എഴുത്തുകൾ അയച്ചിരിക്കുന്നു. കൊരട്ടി നാടുവാഴി നമ്മുടെ അടുക്കൽ വരികയും നാം അദ്ദേഹത്തിന്റെ രാജ്യത്തു ചെല്ലണമെന്ന് അപേക്ഷിക്കയും ചെയ്തിരിക്കുന്നു" എന്ന് പ്രസ്താവിച്ചു കാണുന്നുണ്ട്.

ബാവാ സ്ഥാനപൂർത്തി വരുത്തിയ ഒന്നാം മാർതോമ്മാ 1670 മേടത്തിൽ കാലം ചെയ്തു. ഇതിനു മുമ്പായി ബാവായും ഒന്നാം മാർത്തോമ്മായും കൂടി രണ്ടാം മാർത്തോമ്മായെ വാഴിച്ചിരുന്നു.

വാർദ്ധക്യത്താൽ ദേഹത്തിനു ക്ഷീണം വർദ്ധിച്ചതോടു കൂടി ബാവാ പള്ളിസഞ്ചാരം നിർത്തിവയ്ക്കുകയും പറവൂർ സ്ഥിരതാമസമാക്കുകയും ചെയ്തു. ഇവിടെ സ്ഥിരതാമസമാക്കുവാനുള്ള ആഗ്രഹം സൂചിപ്പിച്ച് ഈ പള്ളിക്കാർക്ക് ഇപ്രകാരം താൻ എഴുതി അയച്ചിട്ടുണ്ട്: "നിങ്ങളെ കാണ്മാൻ നാം വളരെ വാഞ്ഛിക്കുന്നുവെന്നും നിങ്ങളുടെയിടയിലും അനുഗ്രഹിക്കപ്പെട്ട നിങ്ങളുടെ നഗരിയിലും പാർക്കുവാൻ നമുക്ക് വളരെ ആഗ്രഹമുണ്ടെന്നും നിങ്ങൾ ഗ്രഹിക്കണം. ദൈവതിരുവിഷ്ടം നടക്കട്ടെ." ഈ ആഗ്രഹപ്രകാരം ബാവാ ഇവിടെ സ്ഥിരതാമസമാക്കി തന്റെ ആയുസ്സിന്റെ അവസാനഘട്ടമായ ആറേഴു വർഷം ഇവിടെ കഴിച്ചുവെന്നാണറിയുന്നത്.

ഒരു ദിവസം, താൻ ഇന്നു മരിക്കുമെന്ന് ബാവാ കല്പിക്കയും കുളിച്ച് സ്ഥാനവസ്ത്രങ്ങൾ ധരിച്ച് പള്ളിയകത്തുപോയി കിടക്കുകയും ഉടനെ തന്നെ നിത്യസ്വസ്ഥതയിലേയ്ക്ക് പ്രവേശിക്കയും ചെയ്തുവെന്നാണ് പാരമ്പര്യം.

ബാവായുടെ ചരമകാലത്തെക്കുറിച്ച് ചരിത്രകാരന്മാർ ഭിന്നാഭിപ്രായങ്ങൾ പ്രസ്താവിച്ചിരിക്കുന്നു. 1681 മേടം 14-നു വെള്ളിയാഴ്ചയാണ് താൻ മരിച്ചതെന്ന് ഒരു പുരാതന സുറിയാനി ലിഖിതത്തിൽ കാണുന്നുണ്ട്. 1670-ൽ ആണ് ബാവായുടെ ചരമം എന്ന് ചിലരും 1672-ൽ എന്ന് മറ്റു ചിലരും 1685-ലൊ 1690-ലൊ എന്ന് വേറെ ചിലരും അഭിപ്രായപ്പെട്ടിരിക്കുന്നു. ബാവാ ഈ സഭയിൽ ചെയ്ത വേലയുടെ ബഹുത്വം വിചാരിക്കുമ്പോൾ

പത്തുപതിനഞ്ചു വർഷമെങ്കിലും ഈ നാട്ടിൽ താൻ ജീവിച്ചിരുന്നിരിക്കണമെന്ന് തീർച്ചയാക്കാവുന്നതാണ്.

അദ്ഭുതങ്ങൾ പ്രവർത്തിക്കുവാനുള്ള വരം ലഭിച്ചിരുന്ന ഒരു ദേഹമായിരുന്നു ബാവായെന്ന് ചില ചരിത്രകാരന്മാർ എഴുതീട്ടുണ്ട്. ഈ സ്ഥലത്തെ ചില ഐതിഹ്യങ്ങൾ ഈ അഭിപ്രായത്തെ സാധൂകരിക്കുന്നവയാണ്. ഈ ദിക്കുകാരായ പല രോഗികളും ബാവായുടെ പ്രാർത്ഥനയാൽ സൗഖ്യം പ്രാപിച്ചതായി പറയുന്നുണ്ട്.

ബാവായുടെ വരവിന്റെയും താൻ ചെയ്തിട്ടുള്ള അദ്ഭുതപ്രവൃത്തികളുടെയും വൃത്താന്തങ്ങൾ അടങ്ങിയ പാട്ടുകൾ ഈ സ്ഥലനിവാസികൾ രചിച്ച് പാടിവന്നിരുന്നതായി വൈറ്റ് ഹൗസ് മുതലായ ചില ചരിത്രകാരന്മാർ പറയുന്നുണ്ട്.

"അഞ്ചാം പാത്രിയർക്കീസ് മാർ ഗ്രിഗോറിയോസ് കടമറ്റത്തുപള്ളിയിൽ താമസിക്കുമ്പോൾ ഒരു ദിവസം മേശ കഴിക്കുന്ന സമയം ഉണ്ടായിരുന്ന പദാർത്ഥങ്ങളുടെ പെരുപ്പം കണ്ടു സന്തോഷിച്ച് ഇനി പച്ചമുന്തിരിങ്ങാ കൂടെ ഉണ്ടായാൽ എന്തു മനോഹരം എന്ന് പാത്രിയർക്കീസ് നേരംപോക്കായി കല്പിച്ചു. കേൾവിപ്പെട്ടിരിക്കുന്ന കടമറ്റത്തുകത്തനാർ അരികെ നിന്നുകൊണ്ട് പച്ചമുന്തിരിക്കുല ഉണ്ടല്ലോ എന്നു പറഞ്ഞ് തന്റെ പ്രയോഗത്താൽ ചുവരിന്മേൽ പച്ചമുന്തിരിയുടെ വള്ളികൾ കുലകളോടുകൂടി തൂങ്ങിക്കിടക്കുന്നത് കാണിച്ചു. പാത്രിയർക്കീസ് പറിച്ചെടുത്ത് ഭക്ഷിച്ചു. അതിന്റെ ശേഷം കത്തനാരുടെ ക്ഷുദ്രപ്രയോഗങ്ങളെക്കുറിച്ച് അയാളോട് ചോദ്യപ്പെടുകയും ശോധനചെയ്തതിൽ കിട്ടിയെടത്തോളം ഗ്രന്ഥങ്ങളെ അഗ്നിയിൽ ഇട്ട് ചുടുകയും ചെയ്തു. അഗ്നിയിൽ നിന്ന് ചില ഗ്രന്ഥങ്ങൾ ചാടിപ്പോയത് തന്റെ പ്രാർത്ഥനയാൽ അഗ്നിയിലേക്കു തന്നെ വീണു ദഹിച്ചു പോയി എന്നും ഒരു വർത്തമാനം സാധാരണയായിരിക്കുന്നു" എന്നിങ്ങനെ ഈ ബാവായേയും "കടമറ്റത്തച്ച"നേയും സംബന്ധിച്ച് ഒരു കഥ ഇട്ടൂപ്പു റൈട്ടർ തന്റെ ചരിത്രത്തിൽ എഴുതീട്ടുണ്ട്.[7]

ബാവായുടെ മരണസമയത്ത് ഈ പള്ളിയിലെ മണി താനെ അടിച്ചുവെന്നും കുരിശ് തലചായിച്ചുവെന്നും പള്ളിയകത്തും പുറത്തും അസാധാരണമായ പ്രകാശം ഉദിച്ചുവെന്നും ഈ സ്ഥലത്ത് സംസാരമുണ്ട്. 1727-ാമാണ്ടിൽ, അന്നത്തെ മാർത്തോമ്മാ മെത്രാനും ജനങ്ങളും കൂടി അന്ത്യോഖ്യായിലേയ്ക്കയച്ച ഒരെഴുത്തിൽ ബാവായുടെ മരണം അദ്ഭുതങ്ങളോടുകൂടിയതായിരുന്നുവെന്ന് പ്രസ്താവിച്ചിട്ടുണ്ട്. ബാവായുടെ ശവസംസ്ക്കാരത്തെക്കുറിച്ച് പ്രസ്തുത എഴുത്തിൽ പറയുന്നത് "കർണ്ണരസമുള്ള സംഗീതങ്ങളോടും സങ്കീർത്തനങ്ങളോടും കൂടി പറവൂർ പട്ടണത്തിലെ തെരുവിൽ നമ്മുടെ പിതാക്കന്മാരുടെ മര്യാദപോലെ നഗരി

കാണിച്ചശേഷം തലസ്ഥാനമായ പറവൂർ പട്ടണത്തിലെ മാർത്തോമ്മാ ശ്ലീഹായുടെ പള്ളിയിൽ അദ്ദേഹത്തെ ഞങ്ങൾ സംസ്ക്കരിച്ചു" വെന്നാണ്.

മദുബഹായുടെ തെക്കെഭിത്തിയോടു ചേർന്ന് പടിഞ്ഞാറുമാറി മദുബഹായിലാണ് ബാവായെ സംസ്കരിച്ചത്. ടിപ്പുവിന്റെ പടയാളികൾ പള്ളിയെ ആക്രമിച്ചപ്പോൾ ഈ കബർ കുഴിച്ചുനോക്കുകയും അസ്ഥികൾ കണ്ടപ്പോൾ ഇട്ടുംവച്ചുപോകയും ചെയ്തു. ഈ കലാപശേഷം അവിടെതന്നെ കബർ പണിയിച്ചു 1856-ൽ മലയാളത്തുവന്ന 'യറുശ്ലേമിന്റെ മാർ ഗ്രിഗോറിയോസ് മെത്രാൻ' മരംകൊണ്ട് പണിയപ്പെട്ടിരുന്ന ഈ കബർ പൊളിക്കയും, അസ്ഥികൾ എടുത്ത് ഹൈക്കലായുടെ കിഴക്കുഭാഗത്ത് വടക്കോട്ടു മാറി (മദുബഹാവളവിന്റെ വടക്കുവശം) സ്ഥാപിക്കയും, അവിടെ ശവകുടീരം പണിയിക്കയും ചെയ്തു. ആദ്യം സംസ്ക്കരിക്കപ്പെട്ട സ്ഥലത്തുള്ള ഭിത്തിമേൽ ഒരു പരദേശമെത്രാന്റെ പടം തണ്ണിച്ചായത്തിൽ എഴുതിയിരിക്കുന്നത് ഇന്നും തെളിഞ്ഞുകാണുന്നുണ്ട്. ഇത് ബാവായുടെ ഛായാപടമാണെന്നും, ബാവായുടെ മരണാനന്തരം അധികം താമസിയാതെ എഴുതീട്ടുള്ളതാണെന്നുമാണ് വൃദ്ധന്മാർ പറയുന്നത്.

തെക്കേദേശത്ത് ബാവായുടെ പ്രധാന വാസസ്ഥലം കോട്ടയവും വടക്ക് ഈ പള്ളിയുമായിരുന്നു. ബാവായുടെ വകയായി പല സുറിയാനി പുസ്തകങ്ങളും കാപ്പ മുതലായ വിശുദ്ധ വസ്ത്രങ്ങളും വടി, കുരിശ്, സ്ലീബാ ആദിയായ സ്ഥാനചിഹ്നങ്ങളും ഉണ്ടായിരുന്നു. ഇതുകളിൽ പുസ്തകങ്ങൾ മുതലായി ചിലവ മാർ കൂറിലോസ് ബാവാ ഈ പള്ളിയിൽ നിന്നും കൊണ്ടുപോയി ഉപയോഗിക്കുകയുണ്ടായി. ഇവയൊന്നും പിന്നീട് തിരിച്ചു കിട്ടീട്ടില്ല. ബാവായുടെ സാമാനങ്ങളിൽ കാപ്പാ, കാസാ, കുരിശ്, അംശവടിയുടെ തല, മോതിരം, സ്ലീബായുടെ ചില ഭാഗങ്ങൾ ഇവ ഇന്നും ഈ പള്ളിയിൽ സൂക്ഷിക്കപ്പെട്ടിരിക്കുന്നു.[8]

ബാവായുടെ ഓർമ്മ ആണ്ടുതോറും മേടം 14-നു ഈ പള്ളിയിൽ ഘോഷിക്കുന്നുണ്ട്. ഇതിൽ സംബന്ധിപ്പാനായി പഴയകാലത്ത് നാനാരാജ്യങ്ങളിൽ നിന്നും പട്ടക്കാരും ജനങ്ങളും വരിക പതിവുണ്ടായിരുന്നു. പഴയകാലങ്ങളിലെപ്പോലെയില്ലെങ്കിലും ഇന്നും അനേകരും വരുന്നുണ്ട്.

ബാവായുടെ ഓർമ്മദിവസം വന്നുകൂടുന്ന സകല ജനത്തിനും പള്ളിവകയായി ഭക്ഷണം കൊടുക്കുക ഇന്നും പതിവുണ്ട്. മേൽ ഒരു സ്ഥലത്ത് എടുത്തുപറഞ്ഞിട്ടുള്ള മാർതോമ്മാ മെത്രാന്റെ 1727-ലെ എഴുത്തിൽ "അദ്ദേഹത്തിന്റെ (മാർ ഗ്രിഗോറിയോസ്) ഓർമ്മദിവസത്തെ ഞങ്ങൾ പെരുന്നാളായി ഘോഷിക്കയും അന്നേദിവസം താൻ സംസ്കരിക്കപ്പെട്ടിരിക്കുന്ന പള്ളിയിൽ വന്നുകൂടുന്ന ജനങ്ങൾക്ക് ഭക്ഷണം കൊടുക്കയും ചെയ്യുന്നുണ്ട്" എന്ന് പ്രസ്താവിച്ചിരിക്കുന്നതുകൊണ്ട് മേടം 14-നു ഈ

പള്ളിയിൽ പതിവുള്ള പെരുന്നാൾഘോഷവും സദ്യയും ആദ്യകാലം മുതൽക്കു തന്നെ ഉണ്ടായിരുന്നതായി തീർച്ചയാക്കാം.

മലങ്കരസഭയ്ക്കുവേണ്ടി അനേക ബുദ്ധിമുട്ടുകൾ അനുഭവിച്ചശേഷം, ക്രിസ്തുവിൽ നിദ്ര പ്രാപിച്ച ഈ വന്ദ്യപുരോഹിതൻ ഈ പള്ളിക്കാർക്ക് അയച്ച ചില എഴുത്തുകളിൽ നിന്നും ആ കാലത്തെ ഇവിടത്തെ ചരിത്രം ഗ്രഹിപ്പാൻ സാധിക്കുന്നിടത്തോളം ഇവിടെ ചേർക്കുന്നു.

1669–ാമാണ്ട് ഈ പള്ളി ഇടവകക്കാരനായി ഗീവറുഗീസ് കശ്ശീശാ എന്നൊരു മല്പാനുണ്ടായിരുന്നു. ഈ ഗീവറുഗീസ് കശ്ശീശ്ശാ, കുളങ്ങര കുടുംബത്തിലെ ഒരംഗമായിരുന്നുവെന്നും ഇദ്ദേഹം "വളരെ ഭക്തനും നോമ്പുകാരനുമായിരുന്നു"വെന്നും മാർ അത്താനാസ്യോസ് മെത്രാപ്പോലീത്തായുടെ ജീവചരിത്രത്തിൽ പ്രസ്താവിച്ചു കാണുന്നുണ്ട്. "ജ്ഞാനത്തിന്റേയും അറിവിന്റേയും പട്ടക്കാരൻ" എന്നാണ് ഇദ്ദേഹത്തെ മാർ ഗ്രിഗോറിയോസ് ബാവാ വിളിച്ചിരിക്കുന്നത്. ഇദ്ദേഹം മൈലാപ്പൂരിൽ തോമ്മാശ്ലീഹായുടെ കബറുങ്കൽ ആരാധനയ്ക്കായി ഒരു പുണ്യയാത്ര കഴിച്ചപ്പോൾ ബാവാ (ഗ്രിഗോറിയോസ്) ഇദ്ദേഹം വശം കൊടുത്തയച്ച ഒരെഴുത്തിൽ "ഇവൻ സാധുവും നമ്മെ അധികം സ്നേഹിക്കുന്നവനും സുറിയാനിക്കാരുടെ നിയമങ്ങളെക്കുറിച്ച് വളരെ താല്പര്യമുള്ളവനുമാകകൊണ്ട് ഇവനെ നിങ്ങൾ അധികമായി ബഹുമാനിക്കുകയും ഇവനും കൂട്ടുയാത്രക്കാർക്കും കഴിയുന്ന സഹായങ്ങൾ ചെയ്തുകൊടുക്കയും വേണം" എന്നു പ്രസ്താവിച്ചിട്ടുണ്ട്. ബാവായുടെ പല എഴുത്തുകളിലും ഇദ്ദേഹത്തെ നമ്മുടെ 'കോർഎപ്പിസ്ക്കോപ്പാ' എന്നു വിളിച്ചു കാണുന്നതുകൊണ്ട് ബാവായുടെ "ആർച്ച് ഡീക്കൻ" സ്ഥാനം ഈ മല്പാൻ വഹിച്ചിരുന്നതായി വിചാരിക്കാം.

ഇദ്ദേഹത്തെ കൂടാതെ നാലു പട്ടക്കാരും മൂന്നു ശെമ്മാശ്ശന്മാരും ബാവാ വന്ന കാലത്തിവിടെ ഉണ്ടായിരുന്നു. അവരുടെ പേരുകൾ (1) ഗീവറുഗീസ് കശ്ശീശ്ശാ, (2) മത്തായി കശ്ശീശ്ശാ (3) ചെറിയ ഗീവറുഗീസ് കശ്ശീശ്ശാ (4) സ്കറിയാ കശ്ശീശ്ശാ (5) അബ്രഹാം ശെമ്മാശ്ശൻ (6) വലിയ യാക്കോബ് ശെമ്മാശ്ശൻ (7) ചെറിയ യാക്കോബ് ശെമ്മാശ്ശൻ എന്നിവയാണ്. ഇവരിൽ മത്തായി കശ്ശീശ്ശായെക്കുറിച്ച് "എന്റെ സഖി" എന്നും ചെറിയ ഗീവറുഗീസ് കശ്ശീശ്ശായെക്കുറിച്ച് "എന്റെ ശിഷ്യൻ" എന്നും ബാവായുടെ ചില എഴുത്തുകളിൽ പ്രസ്താവിച്ചു കാണുന്നതുകൊണ്ട്, ഒന്നാമൻ ബാവായുടെ ഇഷ്ടനും അപരൻ ശിഷ്യനുമാണെന്ന് മനസ്സിലാക്കാം.

ശെമ്മാശ്ശന്മാരിൽ അബ്രഹാം ശെമ്മാശനും മല്പാൻ ഗീവറുഗീസ് കശ്ശീശ്ശായും തമ്മിൽ ഏതോ കാരണവശാൽ വഴക്കുണ്ടായി. അബ്രഹാം ശെമ്മാശൻ ബാവായുടെ അടുക്കൽ എത്തി വിവരം ബോധിപ്പിച്ചു.

ബാവായുടെ കൂടെ ശെമ്മാശ്ശനെ കുറെനാൾ താമസിപ്പിച്ചശേഷം കത്തനാരു പട്ടംകൊടുത്ത് താഴെ ചേർക്കുന്ന എഴുത്തു സഹിതം അദ്ദേഹത്തെ ഗീവറുഗീസ് മല്പാന്റെ അടുക്കൽ തിരിച്ചയച്ചു. "വാത്സല്യ പുത്രനും മാന്യ കോർഎപ്പിസ്ക്കോപ്പായും ആയ സമർത്ഥനായിരിക്കുന്ന ഗീവറുഗീസ് മല്പാനും ശേഷംപേർക്കും കൂടി എഴുതുന്നത്. ദൈവിക സമാധാനം നിങ്ങളോടുകൂടെ ഉണ്ടായിരിക്കട്ടെ. നാം നിങ്ങളുടെ സത്യ സ്നേഹത്തെ മറക്കുന്നില്ല. അബ്രഹാം ശെമ്മാശ്ശനെക്കുറിച്ച് നിങ്ങളെ നാം അറുവിക്കുന്നത് എന്തെന്നാൽ:- നമ്മുടെ കോർഎപ്പിസ്ക്കോപ്പായോട് അവൻ കലഹിച്ചു പോന്നതിനാൽ അവന്റെ നേരെ കോർഎപ്പിസ്ക്കോപ്പായ്ക്ക് ദ്വേഷം ഉണ്ടായിരുന്നുവല്ലോ. അവൻ നമ്മുടെ അടുക്കൽ വന്നപ്പോൾ നാം ആ സംഗതിക്ക് അവനെ ശാസിച്ചു. കല്പിക്കുന്നപ്രകാരം കേട്ടുകൊള്ളാമെന്ന് അവൻ നമ്മോടു അറിയിച്ചു. അവന്റെ അനുതാപം കണ്ട് നാം അവനു കത്തനാരു പട്ടംകൊടുത്തു. എളിമയും ക്ഷമയും ഉള്ളവനായിരിക്കണമെന്നു നാം അവനോടു ആജ്ഞാപിച്ചിട്ടുണ്ട്. അവനെ കോർഎപ്പിസ്ക്കോപ്പായുടെ ശിഷ്യനും പുത്രനുമായി വിചാരിക്കണം. അവൻ പിഴച്ചതൊക്കെയും അവനോടു ക്ഷമിച്ച് അവനെ നല്ല ആജ്ഞയിൽ വളർത്തണം. ദൈവം അനുഗ്രഹിക്കുമാറാകട്ടെ. (ഒപ്പ്) ഇൻഡ്യയുടെ കാവൽക്കാരനായ മാർ ഗ്രിഗോറിയോസ് പാത്രിയർക്കീസ്."

ഈ കല്പനയുംകൊണ്ട് അബ്രഹാം കശ്ശീശ്ശാ പറവൂർ വന്നു. എങ്കിലും ഈ ശിഷ്യനും ഗുരുവും ഐക്യപ്പെട്ടില്ലെന്നു ബാവാ അറിഞ്ഞപ്പോൾ പള്ളിക്കാർക്കു വീണ്ടും രണ്ടു കല്പനകൾ കൂടി അയക്കുകയുണ്ടായി. ഈ കല്പനകൾ ദൈർഘ്യം ഭയന്ന് ഇവിടെ ഉദ്ധരിക്കുന്നില്ല. ഇതിനു ശേഷമുള്ള വിവരങ്ങൾ ഒന്നും നമുക്ക് അറിവാൻ സാധിക്കുന്നില്ല.

ഈ പള്ളിക്കാർ ബാവായുടെ വരവോടുകൂടി റോമാനുകത്തിൽ നിന്നും തല വലിച്ചുവെങ്കിലും ചില വിപരീതികൾ ഇവിടേയും ഇല്ലാതെയിരുന്നില്ല. വിപരീതികൾ മൂലം സത്യവിശ്വാസികൾക്ക് പല ഉപദ്രവങ്ങളുമുണ്ടായിക്കൊണ്ടിരുന്നു. ഇവരിൽ ചിലർ വിശുദ്ധ കർമ്മാനുഷ്ഠാനങ്ങൾക്കു പോലും ചില സമയം വിഘ്നങ്ങൾ ഉണ്ടാക്കീട്ടുണ്ട്. ഈ സംഗതികളെ വിവരിക്കുന്നവയായി ബാവായുടെ പല കല്പനകളും കാണ്മാനുണ്ട്.

സുറിയാനിക്കാരെ പോർട്ടുഗീസ് അടിമയിൽ നിന്നും വീണ്ടെടുത്ത ഈ മാർ ഗ്രിഗോറിയോസിന്റെ നാമം സുറിയാനിക്കാർ എന്നും കൃതജ്ഞതയോടെ സ്മരിച്ചുകൊണ്ടിരിക്കുമെന്നതു നിസ്തർക്കമത്രെ.

## കുറിപ്പുകൾ

1. ഈ ഭാഗം പകർത്തിയിരിക്കുന്നത് പറവൂർ ഇടവകക്കാരൻ ഗീവറുഗീസ്

കശ്ശീശാ എന്നയാൾവശം മൈലാപ്പൂരിലെ സഭയ്ക്ക് ബാവാ കൊടുത്തയച്ചതായി കാണുന്ന ഒരെഴുത്തിൽ നിന്നാണ്.

2. ഉദിയംപേരൂർ സുന്നഹദോസിൽ വച്ചും പള്ളി സഞ്ചാരങ്ങളിലും മേനേസീസ് മെത്രാനും അനന്തരം എല്ലാ റോമാ മെത്രാന്മാരും സുറിയാനിക്കാരുടെ ഗ്രന്ഥങ്ങളെ നശിപ്പിച്ചുവെന്നത് പ്രസിദ്ധമാണല്ലോ. വിലയേറിയവയും വളരെ പ്രയാസപ്പെട്ട് ശേഖരിച്ചവയുമായ അനവധി പുസ്തകങ്ങൾ ഉണ്ടായിരുന്ന അലക്സാന്ത്രിയായിലെ കീർത്തിപ്പെട്ട പുസ്തകശാല നശിപ്പിച്ചപ്പോൾ കാലിഫ് ഒമാർ (Caliph Omar) പറഞ്ഞത് "ഈ പുസ്തകങ്ങളിൽ കുറാനിൽ പറഞ്ഞിരിക്കുന്നവയേക്കാൾ കുറച്ച് സംഗതികളെ ഉള്ളെങ്കിൽ ഇവ കൊണ്ടാവശ്യമില്ല. പ്രത്യുത, കുറാനിലുള്ളവയേക്കാൾ കൂടുതലുണ്ടെങ്കിൽ ഇവയെ സൂക്ഷിക്കാനും പാടില്ല. എന്തെന്നാൽ സത്യമായ സർവജ്ഞാനവും കുറാനിലടങ്ങീട്ടുണ്ട്. അതിന് വെളിക്കുള്ള സർവജ്ഞാനവും വ്യാജവും നാശകാരണവുമായിരിക്കും" എന്നാണ്. ഈ അഭിപ്രായമായിരിക്കണം മേനേസീസ് മുതലായവർ സുറിയാനിക്കാരുടെ പുസ്തകങ്ങൾ നശിപ്പിച്ചപ്പോൾ സ്വീകരിച്ചതെന്നു വിചാരിക്കുന്നു. വിലയേറിയവയും സാരതരങ്ങളുമായ എത്ര റിക്കാർട്ടുകൾ അഗ്നിയിൽ ദഹിക്കുന്നതുകണ്ടിട്ട് മേനേസീസ് ആദിയായവർ സ്തോത്രഗീതം പാടീട്ടുണ്ടായിരിക്കും!

3. 1653-ൽ പറങ്കികൾ വധിച്ച മേലദ്ധ്യക്ഷനെക്കുറിച്ചാണ് ഇവിടെ പറയുന്നത്. ഇദ്ദേഹം അന്ത്യോഖ്യായിലെ ഇഗ്നാത്യോസ് പാത്രിയർക്കീസാണെന്നുള്ള സുറിയാനിക്കാരുടെ വിശ്വാസത്തെ ഈ ഭാഗം സ്ഥിരപ്പെടുത്തുന്നു. പോർട്ടുഗീസുകാർ ഇദ്ദേഹം ഒരു യാക്കോബായ മെത്രാനായിരുന്നുവെന്ന് സമ്മതിക്കുന്നുണ്ട്.

4. ഡച്ചുകാർ 1658-ൽ കൊല്ലവും 1662-ൽ കൊടുങ്ങല്ലൂരും 1663-ൽ കൊച്ചിയും പിടിച്ചടക്കി പോർട്ടുഗീസുകാരെ ഓടിച്ചുകളഞ്ഞു. ഡച്ചുകാർ പ്രൊട്ടസ്റ്റാന്റ് ശാഖക്കാരാണ്.

5. പറവൂർ മുതലായി ചില പള്ളിക്കാർക്കയച്ച ഒരു കല്പനയിൽ നിന്നാണ് ഈ ഭാഗം ഉദ്ധരിച്ചിരിക്കുന്നത്.

6. മേലുദ്ധരിച്ച എഴുത്തിൽ നിന്നും പ്രത്യക്ഷമാകുന്ന മാർ ഗ്രിഗോറിയോസിന്റെ നയവും മതപ്രചരണത്തിനായി റോമാ മിഷ്യനറിമാർ പ്രയോഗിച്ച സമ്പ്രദായങ്ങളും തമ്മിൽ വലിയ അന്തരമുണ്ട്. റോമാ മിഷ്യനറിമാർ സുറിയാനിക്കാരെ കീഴ്പ്പെടുത്തിയത് ബലം പ്രയോഗിച്ചാണ്. മാർ ഗ്രിഗോറിയോസ് വന്നുപദേശിച്ചപ്പോൾ യാതൊരു ലൗകികശക്തിയാലും പ്രേരിപ്പിക്കപ്പെടാതെ സുറിയാനിക്കാർ അദ്ദേഹത്തെ അനുസരിക്കുന്നു. തങ്ങളുടെ പൂർവ്വവിശ്വാസം ഇദ്ദേഹം ഉപദേശിച്ചതുകൊണ്ടല്ലയോ ഇവർ പീഡകളെ സഹിച്ചും ദ്രവ്യസഹായം ഉപേക്ഷിച്ചും ഇദ്ദേഹത്തെ പിന്തുടർന്നത്?

യാക്കോബ്യനെന്ന് പരസ്യമായി ഏറ്റുപറയുന്ന മാർ ഗ്രിഗോറിയോസ് ബാവായുടെ ഉപദേശങ്ങളെ സുറിയാനിക്കാർ സ്വീകരിക്കുകയും യാക്കോബായ വിശ്വാസത്തെ അവലംബിച്ചിരുന്ന മക്കളോടെന്നപ്രകാരം യാക്കോബായ കുർബാന തക്സാ, പ്രാർത്ഥനക്രമം മുതലായവ എടുത്തുകാണിച്ച് ബാവാ ഗുണദോഷിക്കുകയും ചെയ്യുന്നത് നെസ്തോർ മെത്രാന്മാരാൽ ഭരിക്കപ്പെട്ട കാലങ്ങളിലും

സുറിയാനിക്കാർ യാക്കോബായ വിശ്വാസം അനുസരിച്ചു നടന്നിരുന്നതു കൊണ്ട ല്ലയോ?

7. ഇട്ടൂപ്പുറൈട്ടരുടെ ചരിത്രം 121-ാം വശത്തുള്ള ഫുട്ട്നോട്ട് നോക്കുക.

8. ബാവായുടെ കാപ്പ കസവും പട്ടും കൂട്ടി നെയ്തതാണ്. ഇപ്പോൾ പഴക്കമാ യിരിക്കുന്നു. ബാവായുടെ ഓർമ്മദിവസം ഈ കാപ്പായും കാസായുമാണ് കുർബാ നയ്ക്കുപയോഗിക്കുന്നത്. കാപ്പാ പഴക്കം നിമിത്തം ഇപ്പോൾ ഉപയോഗിക്കുന്നി ല്ലെങ്കിലും ഓർമ്മദിവസം കബറിന്മേൽ വിരിക്കുക ഇന്നും പതിവുണ്ട്. വെള്ളിമേൽ സ്വർണ്ണം പൂശിയ കാസാ മേടം 14-ാം തീയതി ഇന്നും കുർബാനയ്ക്കുപയോ ഗിക്കുന്നുണ്ട്.

കുരിശു സ്വർണ്ണംകൊണ്ടുള്ളതാണ്. പൊള്ളയായ ഈ കുരിശിനകം 12 കള്ളികളായി തിരിച്ചിട്ട് ഓരോ കള്ളിയിലും വിശുദ്ധ വസ്തുക്കൾ അടക്കം ചെയ്തിരിക്കുന്നു. ഈ വിശുദ്ധ വസ്തുക്കളുടെ പേരുകൾ എഴുതീട്ടുള്ള കടലാസു കഷണങ്ങളും ഇവയിൽ ഉണ്ട്. പഴക്കം നിമിത്തം വായിക്കുവാൻ നിവൃത്തിയില്ല.

അംശവടിയുടെ തല, മരംകൊണ്ടുള്ളതും കൊത്തുപണികളും വെള്ളി പണികളും ചെയ്തിട്ടുള്ളതുമാണ്. മോതിരം സ്വർണ്ണംകൊണ്ട് ഒഴുക്കൻ മാതൃക യിൽ പണുത് സാമാന്യം വലിപ്പമുള്ള ഒരു കല്ല് പതിച്ചിട്ടുള്ളതാണ്.

# 3

# യെരുശലേം പാത്രിയർക്കീസ് ഇലഞ്ഞിക്കൽ കുടുംബത്തിന്റെ കാവൽപിതാവ്

**പ്രൊഫ. ഇ. ജെ. ജോൺ**

പരിശുദ്ധ അബ്ദൽ ജലീദ് മാർ ഗ്രീഗോറിയോസ് ബാവാ ഇലഞ്ഞിക്കൽ കുടുംബത്തിന്റെ കാവൽപിതാവാണ്. അദ്ദേഹം മലങ്കരയിൽ എത്തുവാനുള്ള സാഹചര്യം ഉണ്ടായത് താഴെപ്പറയുംവിധമാണ്.

പോർട്ടുഗീസ് ജനറൽ വാസ്കോഡിഗാമാ 1498-ൽ കോഴിക്കോട്ട് ആഗതനായി. അതിനെത്തുടർന്ന് ദക്ഷിണേന്ത്യ പോർട്ടുഗീസാധിപത്യത്തിൽ വരുകയുണ്ടായി. സ്വതന്ത്രമായി ഒന്നിച്ചുകഴിഞ്ഞുവന്ന മലങ്കരസഭയിൽ വിഭജനം ഉണ്ടാക്കുവാൻ പോർട്ടുഗീസുകാർക്ക് കഴിഞ്ഞു. മിഷണറിമാരുടെ പ്രവർത്തനഫലമായി ഒരു വിഭാഗം ജനങ്ങളെ റോമൻ കത്തോലിക്കാ ഭാഗത്തേക്ക് നയിക്കുവാൻ സാധിച്ചു. 1599-ലെ ഉദയംപേരൂർ സുന്നഹദോസുവഴി തങ്ങളുടെ പദ്ധതി ഫലപ്രാപ്തിയിലെത്തുകയും ചെയ്തു.

എന്നാൽ "അർക്കദിയാക്കോന്റെ" നേതൃത്വത്തിൽ ജനങ്ങൾ ഈ സ്ഥിതിവിശേഷത്തിൽ തീർത്തും അസംതൃപ്തരായിരുന്നു. ഈ അസംതൃപ്തി അതിന്റെ മൂർദ്ധന്യാവസ്ഥയിലെത്തുകയും 1653-ൽ ഒരു വിപ്ലവത്തിൽ തന്നെ കലാശിക്കുകയും ചെയ്തു. 1653 ജനുവരി 3-ാം തീയതി മട്ടാഞ്ചേരിയിൽ നടന്ന കൂനൻകുരിശ് പ്രതിജ്ഞയിൽ സുറിയാനി ക്രിസ്ത്യാനികൾ മിക്കവാറും ഒന്നടങ്കം പങ്കുകൊണ്ടു. ജനക്കൂട്ടം മട്ടാഞ്ചേരിയിലെ പള്ളി അങ്കണത്തിൽ കൂടി അവിടെ നിന്നിരുന്ന കുരിശിന്മേൽ കയറുകൾ ദീർഘമായി കെട്ടി ഓരോരുത്തരും അതിൽ പിടിച്ചുകൊണ്ട് ശപഥവാചകം ഉരുവിട്ടു. ഇതാണ് കൂനൻകുരിശു സത്യം.

അർക്കദിയാക്കോന്റെ നേതൃത്വത്തിൽ ഒരു വിഭാഗം ജനങ്ങൾ ഇന്ത്യൻ

---

(*ഇലഞ്ഞിക്കൽ പള്ളി* എന്ന ഗ്രന്ഥത്തിൽ നിന്നും)

സഭയുടെ സ്വാതന്ത്ര്യത്തിനുവേണ്ടി നിലകൊണ്ടു. അവർക്ക് തലവനായി മെത്രാനില്ലാതിരുന്നതുകൊണ്ട് വളരെയധികം പ്രയാസങ്ങൾ അനുഭവിക്കേണ്ടി വന്നുവെങ്കിലും ഇന്ത്യൻ സഭയുടെ സ്വാതന്ത്ര്യം കാത്തുസൂക്ഷിക്കുവാൻ അവർ പ്രതിജ്ഞാബദ്ധരായിരുന്നു.

1653-ലെ കൂനൻകുരിശ് വിപ്ലവത്തിലൂടെ ഒരു വൈദേശിക മേൽക്കോയ്മയെയും അവരുടെ വിശ്വാസസംഹിതയെയും നാം ഉരിഞ്ഞെറിയുകയാണുണ്ടായത്. നമ്മുടെ മൺമറഞ്ഞ പിതാക്കന്മാർ ഒരു വിദേശ മേൽക്കോയ്മയെ – അത് ലൗകികമോ ആത്മീയമോ ആകട്ടെ – എത്രയധികം വെറുത്തിരുന്നു എന്നു കാണാവുന്നതാണ്. സ്വാതന്ത്ര്യത്തിന്റെ വായു ശ്വസിച്ചുകൊണ്ട് സ്വാതന്ത്ര്യത്തിന്റെ പന്ഥാവിലൂടെ അന്നുമുതൽ ഇന്നേയോളം നമ്മെ നയിച്ചിരുന്ന വീരപിതാക്കന്മാരെ നമുക്ക് സ്തുതിക്കാം. അതിന് സഹായിച്ച ചില പ്രധാന വ്യക്തികളെയും നാം പ്രത്യേകം ഓർക്കേണ്ടതുണ്ട്.

1653-ലെ കൂനൻകുരിശു വിപ്ലവത്തിലൂടെ ഒരു വിദേശ നുകം വലിച്ചെറിഞ്ഞ മലങ്കര നസ്രാണികൾ അതുകഴിഞ്ഞ് അഞ്ചു മാസത്തിനുശേഷം 1653 മെയ് 22-ന് ആലങ്ങാട്ടുപള്ളിയിൽ യോഗം ചേർന്ന് മാർത്തോമ്മാ ശ്ലീഹായുടെ കൈവയ്പു പ്രാപിച്ച പകലോമറ്റം തറവാട്ടിലെ തോമസ് അർക്കദിയാക്കോനെ മെത്രാൻ സ്ഥാനത്തേക്ക് തെരഞ്ഞെടുക്കുകയും 12 വൈദികർ ചേർന്ന് തലയിൽ കൈവച്ച് അദ്ദേഹത്തെ മാർത്തോമ്മായുടെ നാമധേയത്തോടെ തങ്ങളുടെ ഭരണാധികാരിയായി പ്രഖ്യാപിക്കുകയും ചെയ്തു. അതാണ് മാർത്തോമ്മാ ഒന്നാമൻ.

മെത്രാൻസ്ഥാനം കാനോനികമായി ക്രമീകൃതമാക്കുന്നതിന് ആരെയെങ്കിലും മേൽപ്പട്ടക്കാരെ അയച്ചുതരണമെന്ന് അപേക്ഷിച്ചുകൊണ്ട് മാർത്തോമ്മാ ഒന്നാമനും മലങ്കര നസ്രാണികളും അലക്സാന്ത്രിയ, അന്ത്യോഖ്യാ, ബാബിലോൺ എന്നീ പാത്രിയർക്കീസുമാർക്ക് കത്തുകൾ അയച്ചു. ഇതനുസരിച്ചാണ് അന്ത്യോഖ്യാ പാത്രിയർക്കീസിന്റെ നിർദ്ദേശപ്രകാരം യെറുശലേമിൽ നിന്നും അബ്ദൽ ജലീദ് മാർ ഗ്രീഗോറിയോസ് ബാവാ 1665-ൽ മലങ്കരയിൽ വരുകയുണ്ടായത്. അദ്ദേഹമാണ് മാർത്തോമ്മാ ഒന്നാമന്റെ പട്ടം ക്രമപ്പെടുത്തുകയും കൂനൻകുരിശു വിപ്ലവത്തിനുശേഷം സഭാനൗകയെ ഓളംതട്ടാതെ സുധീരം നയിക്കുവാൻ മാർത്തോമ്മാ ഒന്നാമനെ സഹായിക്കുകയും ചെയ്തത്.

ഒന്നാം മാർത്തോമ്മായുടെ ജീവിതകാലത്തുതന്നെ അദ്ദേഹത്തിന്റെ സഹോദരൻ മെത്രാൻസ്ഥാനത്തേക്ക് തെരഞ്ഞെടുക്കപ്പെടുകയും മാർത്തോമ്മാ ഒന്നാമനും മാർ ഗ്രീഗോറിയോസും ചേർന്ന് മാർത്തോമ്മാ രണ്ടാമൻ എന്ന നാമത്തിൽ അദ്ദേഹത്തെ വാഴിക്കുകയും ചെയ്തു.

യെറുശലേം മെത്രാപ്പോലീത്തായ്ക്ക് അഞ്ചാമത്തെ പാത്രിയർക്കീസ് എന്ന സ്ഥാന ബഹുമതിയാണുള്ളത്. അതിനാൽ അബ്ദൽ ജലീദ് മാർ ഗ്രീഗോറിയോസിനെ യെറുശലേം പാത്രിയർക്കീസ് എന്നാണ് കരുതിവരുന്നത്. അദ്ദേഹം മലങ്കരയിൽ ആയിരുന്നപ്പോൾ 1668-ൽ പറവൂർ, മുളന്തുരുത്തി, കണ്ടനാട് എന്നീ പള്ളികളിലെ പട്ടക്കാർക്ക് അയച്ച ഒരു കല്പനയിൽ "വിശുദ്ധ പട്ടണമായ യറുശലേമിന്റെ പാത്രിയർക്കീസായ ഗ്രീഗോറിയോസ്" എന്ന് കാണിച്ചിട്ടുണ്ട്. ആദ്യം രൂപംകൊണ്ട സഭയെന്ന നിലയിൽ യെറുശലേം സഭയുടെ പ്രാധാന്യം നാം മനസ്സിലാക്കിയിട്ടുണ്ടല്ലോ. പാത്രിയർക്കാ സ്ഥാനത്തിന്റെ ചരിത്രപരമായ വളർച്ച പരിശോധിക്കുമ്പോൾ റോം, അലക്സാന്ത്രിയ, അന്ത്യോഖ്യാ, കുസ്തന്തീനോസ്പോലീസ്, യെറുശലേം എന്നിവിടങ്ങളിലെ ബിഷപ്പുമാർക്ക് ക്രമേണ പാത്രിയർക്കാ സ്ഥാനം ലഭിക്കുകയുണ്ടായി. അഞ്ചാം നൂറ്റാണ്ടായപ്പോഴേക്കും സഭയിൽ ഇങ്ങനെ അഞ്ച് പാത്രിയർക്കാ സ്ഥാനങ്ങളുണ്ടായി.

അന്ത്യോഖ്യാ പാത്രിയർക്കീസിന് ഇഗ്നാത്തിയോസ് എന്നും, മലങ്കരയിലെ കാതോലിക്കോസിന് ബസ്സേലിയോസ് എന്നും സ്ഥാനനാമങ്ങൾ ഉള്ളതുപോലെ യെറുശലേം പാത്രിയർക്കീസിസ് ഗ്രീഗോറിയോസ് എന്ന സ്ഥാനനാമമാണുണ്ടായിരുന്നത് എന്നതും പ്രാധാന്യമർഹിക്കുന്നു.

അക്കാലത്തുണ്ടായിരുന്ന യാത്രാക്ലേശങ്ങളെല്ലാം തൃണവൽഗണിച്ചുകൊണ്ട് പ. അബ്ദൽ ജലീദ് മാർ ഗ്രീഗോറിയോസ് ബാവാ, കേരളത്തിലെ പൊന്നാനി തുറമുഖത്ത് 1665-ൽ എത്തിച്ചേരുകയാണുണ്ടായത്. പത്തേമാരിയിൽ പൊന്നാനിയിൽ വന്നിറങ്ങിയ ബാവാ ആക്രമണസാധ്യത ഒഴിവാക്കാൻ വേഷപ്രച്ഛന്നനായി അറബി അദ്ധ്യാപകനായി കുറെനാൾ ചെലവഴിച്ചു എന്നാണ് പറയപ്പെടുന്നത്. മദ്ധ്യതിരുവിതാംകൂറിൽ നിന്നും പൊന്നാനിയിൽ കച്ചവടത്തിനെത്തിയ ചില മലങ്കരസഭാ വിശ്വാസികളെ തിരിച്ചറിഞ്ഞ് താൻ ബാവായാണെന്ന് മാർ ഗ്രീഗോറിയോസ് അറിയിക്കുകയുണ്ടായി. പൊന്നാനിയിൽ കച്ചവടത്തിനെത്തിയിരുന്ന ഇലഞ്ഞിക്കൽ കുടുംബനാഥനുമായി അങ്ങനെയാണ് മാർ ഗ്രീഗോറിയോസ് പരിചയപ്പെടുന്നത്. പിന്നീട് കോട്ടയത്തുനിന്നും വൈദികരെയും സുറിയാനി പണ്ഡിതരെയും മറ്റും കൂട്ടി പൊന്നാനിയിൽ ചെന്ന് ബാവായെ സ്വീകരിച്ചുകൊണ്ടുവന്നുവെന്നാണ് ചരിത്രം.

മലങ്കരസഭയുടെ ഭരണപരമായ കാര്യങ്ങൾ നൂറ്റാണ്ടുകളായി നടത്തിയിരുന്നത് അർക്കദിയാക്കോന്മാരായിരുന്നു. പേർഷ്യൻ ബിഷപ്പുമാർ ഇവിടെ വന്നിരുന്നുവെങ്കിലും അവർ പട്ടംകൊട തുടങ്ങിയ ആത്മീയ കാര്യങ്ങളുടെ മേൽനോട്ടം മാത്രമെ വഹിച്ചിരുന്നുള്ളു. അതും അർക്കദിയാക്കോന്റെ നിർദ്ദേശപ്രകാരമായിരുന്നു നിർവ്വഹിച്ചിരുന്നത്.

ഉൾഭരണകാര്യങ്ങളിൽ പരിപൂർണ്ണസ്വാതന്ത്ര്യം അനുവദിച്ചുകൊണ്ടുള്ള ഒരു ഭരണസംവിധാനത്തിന്റെ കേന്ദ്രസ്ഥാനിയായിരുന്നു അർക്കദിയാക്കോൻ. അദ്ദേഹം നസ്രാണികളുടെ കിരീടം വെയ്ക്കാത്ത രാജാവായിരുന്നു.

മലങ്കരസഭയിലെ കാതോലിക്കാസ്ഥാനം ഇവിടെയുണ്ടായിരുന്ന അർക്കദിയാക്കോൻ, മെത്രാൻ, മലങ്കര മെത്രാൻ സ്ഥാനങ്ങളുടെ തദ്ദേശീയമായ വളർച്ചയുടെയും വികസനത്തിന്റെയും ഫലമായുണ്ടായതാണ് എന്നു വേണം കണക്കാക്കുവാൻ.

1665-ൽ ഇവിടെ എത്തിച്ചേർന്ന അബ്ദൽ ജലീദ് മാർ ഗ്രീഗോറിയോസ് ബാവാ നിരണം വലിയപള്ളിയിൽ വച്ച് മാർത്തോമ്മാ ഒന്നാമന്റെ സ്ഥാനം സ്ഥിരീകരിക്കുകയാണുണ്ടായത്. അർക്കദിയാക്കോന് ഉണ്ടായിരുന്നതിനെക്കാൾ ഒരുപടി കൂടി ഉയർന്ന സ്ഥാനവും അധികാരവും മാർത്തോമ്മാ മെത്രാന് ഉണ്ടായി. അതുവരെ മലങ്കര നസ്രാണികളുടെ സാമുദായിക രാഷ്ട്രീയ നേതൃത്വം ഉണ്ടായിരുന്ന അർക്കദിയാക്കോൻ പട്ടക്കാരെ വാഴിക്കുക തുടങ്ങിയ വൈദികകാര്യങ്ങളിൽ പാരതന്ത്ര്യത്തിലായിരുന്നു. എന്നാൽ തോമ്മാ അർക്കദിയാക്കോൻ, മെത്രാൻ സ്ഥാനം പ്രാപിച്ചതോടെ ആ പരാധീനതയ്ക്ക് പരിഹാരമുണ്ടായി. ഇങ്ങനെ മലങ്കരസഭാചരിത്രത്തിലെ ഒരു പുതിയ കാലഘട്ടത്തിന്റെ ആരംഭം കുറിച്ചു. കൂടാതെ സഭയുടെ വളർച്ചയിൽ ശക്തമായ ഒരു കുതിപ്പ് ഉണ്ടായി.

ഒന്നാം കാതോലിക്കായെ നിരണം പള്ളിയിൽ വച്ച് 1912-ൽ വാഴിക്കുവാൻ സഹായിച്ച അന്ത്യോഖ്യായിലെ അബ്ദുൾ മിശിഹാ പാത്രിയർക്കീസ് ബാവായോട് നാം കടപ്പെട്ടിരിക്കുന്നതുപോലെ; ഒന്നാം മാർത്തോമ്മായെ നിരണം പള്ളിയിൽ വച്ച് 1665-ൽ മെത്രാൻ സ്ഥാനം സ്ഥിരീകരിക്കുവാൻ സഹായിച്ച യറുശലേമിലെ അബ്ദൽ ജലീദ് മാർ ഗ്രീഗോറിയോസിനോടും നാം കടപ്പെട്ടവരാണ്.

മലങ്കരസഭയുടെ അതിനിർണ്ണായകമായ ഒരു പ്രതിസന്ധിയിൽ മലങ്കരയിൽ എത്തി സഭയുടെ അപ്പോസ്തോലിക പിന്തുടർച്ചയ്ക്ക് സഹായിച്ച ഒരു മഹാത്മാവാണ് പ. അബ്ദൽ ജലീദ് മാർ ഗ്രീഗോറിയോസ് എന്ന് മലങ്കരസഭ വിശ്വസിച്ചുപോരുന്നു.

യെറുശലേമിലെ മാർ ഗ്രീഗോറിയോസ് പാത്രിയർക്കീസ് ബാവ, അന്ത്യോഖ്യയിലെ അബ്ദുൾ മിശിഹാ പാത്രിയർക്കീസ് ബാവ തുടങ്ങിയ ചില മഹാശയന്മാർ മലങ്കരയിൽ കാൽവെയ്ക്കാതിരുന്നുവെങ്കിൽ ഇന്നു കാണുന്നതായ മലങ്കര ഓർത്തഡോക്സ് സഭ എന്നൊന്ന് ഇന്നത്തെ രീതിയിൽ ഒരു സ്വതന്ത്ര സഭയായി ഈ ഭൂമുഖത്ത് കാണുമായിരുന്നുവോ എന്നത് സംശയമാണെന്ന് ചിത്രമെഴുത്ത് കെ. എം. വറുഗീസ് രേഖപ്പെടു

ത്തിയിട്ടുള്ളത് ഒരു പ്രധാന കാര്യമാണ്.

മാർ ഗ്രീഗോറിയോസ് ഇറാക്കിലുള്ള 'മുസൽ' എന്ന സ്ഥലത്താണ് ഭൂജാതനായത്. 1654-ൽ തിമോത്തെവോസ് എന്ന പേരിൽ ഓമീദിന്റെ മെത്രാപ്പോലീത്തായായി സ്ഥാനമേറ്റു. അവിടത്തെ പത്തു വർഷത്തെ പ്രഗത്ഭമായ ഭരണത്തിനുശേഷം യെറുശലേമിന്റെ പാത്രിയർക്കീസായി (അഞ്ചാം പാത്രിയർക്കീസ്). ഒരു വർഷക്കാലം യെറുശലേമിന്റെ പാത്രിയർക്കീസായിരുന്നശേഷമാണ് അദ്ദേഹം മലങ്കരയിലെത്തുന്നത്.

ഒന്നാം മാർത്തോമ്മായെ വാഴിച്ചശേഷം മാർ ഗ്രീഗോറിയോസ് മലങ്കരയിൽ തുടരുകയുണ്ടായി. മാർത്തോമ്മാ ഒന്നാമനുമൊത്ത് മലങ്കരയിലാകെ സഞ്ചരിച്ച് സഭയ്ക്ക് ഉണർവ്വേകി. അക്കാലത്ത് മലങ്കരയിലുണ്ടായിരുന്ന 69 പള്ളികളിൽ 49 പള്ളികളിലെയും ഭരണം മാർത്തോമ്മാ ഒന്നാമനുമായി സഹകരിച്ച് നടത്തുകയും കുറെനാളുകളായി ശരിയായി കൂദാശകളോ ആരാധനക്രമങ്ങളോ ഇല്ലാതിരുന്നിടത്ത് എല്ലാം കാനോനികമായി സത്യവിശ്വാസരീതിയിൽ പഠിപ്പിക്കുകയും ചെയ്യുകയുണ്ടായി.

അദ്ദേഹം അന്ത്യകാലഘട്ടം ഏതാണ്ട് ഏഴു വർഷക്കാലം വടക്കൻ പറവൂർ സെന്റ് തോമസ് പള്ളിയിൽ താമസിച്ച് വിശ്രമജീവിതം നയിക്കുകയും എ. ഡി. 1681 ഏപ്രിൽ മാസം 27-ന് (കൊല്ലവർഷം 857 മേടമാസം 14-ാം തീയതി) വെള്ളിയാഴ്ച ഭാഗ്യമരണം വരിക്കുകയും അവിടെത്തന്നെ കബറടക്കപ്പെടുകയും ചെയ്തു.

മഹാപരിശുദ്ധനായ ഈ പിതാവിന് തന്റെ ആസന്നമായ മരണത്തെക്കുറിച്ച് മുൻകൂട്ടി അറിയുവാൻ സാധിക്കുകയും മരണസമയം മുൻകൂട്ടി കല്പിക്കുകയും ചെയ്തു. അംശവസ്ത്രങ്ങൾ എല്ലാം ധരിച്ച് അനേകം വിശ്വാസികളുടെ സാന്നിധ്യത്തിൽ മുൻകൂട്ടി പ്രഖ്യാപിച്ച സമയത്തുതന്നെ പള്ളിയകത്ത് കാലം ചെയ്യുകയുമാണുണ്ടായത്. മഹാദ്ഭുതമെന്ന് പറയട്ടെ മരണസമയത്ത് പള്ളിമണി തനിയെ മുഴങ്ങുകയും പള്ളിയുടെ പടിഞ്ഞാറെ മുറ്റത്തുള്ള വലിയ കരിങ്കൽകുരിശ് മൂന്നുപ്രാവശ്യം കുനിയുകയും താനെ നിവരുകയും പള്ളിയകത്തും പുറത്തും കണ്ണഞ്ചിപ്പിക്കുന്ന പ്രകാശം പരക്കുകയും ഉണ്ടായി എന്നാണ് ചരിത്രരേഖ.

മദ്ബഹായിൽ തെക്കുഭാഗത്തായിരുന്നു ബാവായെ കബറടക്കിയിരുന്നത്. ടിപ്പു സുൽത്താന്റെ കാലത്ത് പള്ളി ആക്രമിക്കപ്പെട്ടപ്പോൾ പടയാളികൾ കബറിടം പൊളിക്കാൻ ശ്രമം നടത്തി. ചില കേടുപാടുകൾ ഉണ്ടായെങ്കിലും ഇലഞ്ഞിക്കൽ കുടുംബനാഥന്റെ സന്ദർഭോചിതമായ ഇടപെടൽ മൂലം കബറിടം പൊളിക്കുകയുണ്ടായില്ല. എന്നാൽ മദ്ബഹായിലെ സ്ഥലക്കുറവു മൂലവും മറ്റും 1856-ൽ മലങ്കരയിൽ വന്ന യറുശലേമിലെ തന്നെ മാർ ഗ്രീഗോറിയോസിന്റെ സാന്നിധ്യത്തിൽ കബർ മദ്ബഹായിൽ

നിന്ന് മാറ്റി ഹൈക്കലായിൽ വടക്കുഭാഗത്ത് സ്ഥാപിച്ച് ഭംഗിയായി സൂക്ഷിച്ചുവരുന്നുണ്ട്.

മാർ ഗ്രീഗോറിയോസ് ബാവാ ഉപയോഗിച്ചിരുന്ന പട്ടുനൂലും കസവും ചേർത്ത് നെയ്തിട്ടുള്ള കാപ്പാ; വെള്ളിമേൽ സ്വർണ്ണം പൂശിയ കാസാ കൂട്ടം; 12 കള്ളികളിൽ 11-ൽ വിശുദ്ധന്മാരുടെ തിരുശേഷിപ്പുകളും ഒന്നിൽ കർത്താവിനെ ക്രൂശിച്ച കുരിശിന്റെ അംശവും അടക്കം ചെയ്തിട്ടുള്ളതുമായ സ്ലീബായും (അരുളിക്ക) ഇന്നും പറവൂർ സെന്റ് തോമസ് പള്ളിയിൽ സൂക്ഷിച്ചിട്ടുണ്ടെന്നതും രേഖപ്പെടുത്തിക്കാണുന്നു.

അളവറ്റ സ്നേഹവുമായി മലങ്കരയിൽ ജീവിച്ച പതിനാറു വർഷങ്ങളും അതിനുശേഷം അനുഗ്രഹവർഷം ചൊരിഞ്ഞ് മൂന്നു നൂറ്റാണ്ടും പിന്നിട്ട അദ്ദേഹത്തെ അന്ത്യോഖ്യാ പാത്രിയർക്കീസ് മോറാൻ മാർ ഇഗ്നാത്തിയോസ് സഖാ പ്രഥമൻ ബാവാ 2000 ഏപ്രിൽ 7-ന് വിശുദ്ധനായി പ്രഖ്യാപിച്ചു.

ഒരു മഹാസിദ്ധനായി അറിയപ്പെടുന്ന ഈ പരിശുദ്ധപിതാവിന്റെ മദ്ധ്യസ്ഥതയിൽ അദ്ഭുതകരമായവിധം കൃപകൾ ലഭിക്കുന്നതായി വിശ്വാസികൾ സാക്ഷ്യപ്പെടുത്തുന്നുണ്ട്.

ഇലഞ്ഞിക്കൽ കുടുംബക്കാർ പരിശുദ്ധ അബ്ദൽ ജലീദ് മാർ ഗ്രീഗോറിയോസ് ബാവായുടെ മദ്ധ്യസ്ഥതയിൽ വിശ്വസിക്കുകയും അനുഗ്രഹങ്ങൾ പ്രാപിക്കുകയും ചെയ്തുവരുന്നു.

## ഇലഞ്ഞിക്കൽപള്ളി പെരുന്നാൾ

ഇലഞ്ഞിക്കൽപള്ളി പെരുന്നാൾ എല്ലാ വർഷവും ഏപ്രിൽ 29-ാം തീയതി ആഘോഷപരമായി നടത്തിവരുന്നു. ഏപ്രിൽ 28, 29 എന്നീ തീയതികളിലാണ് പരിപാടികൾ നടത്തപ്പെടുന്നത്.

പ. അബ്ദൽ ജലീദ് മാർ ഗ്രീഗോറിയോസ് ബാവാ കാലം ചെയ്തത് 1681 ഏപ്രിൽ 27-നാണ്. അദ്ദേഹം കബറടങ്ങിയ വടക്കൻപറവൂർ സെന്റ് തോമസ് പള്ളിയിൽ അദ്ദേഹത്തിന്റെ ഓർമ്മപ്പെരുന്നാൾ കൊണ്ടാടുന്നത് ഏപ്രിൽ 27-നാണ്. മുൻകാലങ്ങളിൽ ഇലഞ്ഞിക്കൽ കുടുംബാംഗങ്ങൾ അദ്ദേഹത്തിന്റെ ഓർമ്മപ്പെരുന്നാളിൽ സംബന്ധിക്കുന്നതിന് ഏപ്രിൽ 27-ന് വടക്കൻപറവൂർ പള്ളിയിൽ പോകുകയും അവിടെനിന്നും തിരിച്ചുവന്നശേഷം ഏപ്രിൽ 29-ന് ഇലഞ്ഞിക്കൽ പള്ളിയിൽ പെരുന്നാൾ ആഘോഷിച്ചുവരികയും ചെയ്തിരുന്നതിനാലാണ് ഇങ്ങനെ ക്രമീകരിക്കപ്പെട്ടിട്ടുള്ളത് എന്നാണ് മനസ്സിലാക്കേണ്ടത്.

# 4

# വീട്ടുമുറ്റത്തെ പള്ളി

## അഡ്വ. പി. സി. മാത്യു പുലിക്കോട്ടിൽ

**സ്വ**ന്തം വീട്ടുമുറ്റത്ത് ഒരു പള്ളി പണിയുക എന്നത് അത്യഅപൂർവ്വമായ ഒരു സംഗതിയാണ്. മലങ്കരസഭയിൽ ലക്ഷക്കണക്കിന് കുടുംബങ്ങൾ കാണും. ആരും വീട്ടുമുറ്റത്ത് ഒരു ദേവാലയം പണിയിപ്പിച്ചതായി അറിവില്ല. ആ ദേവാലയം ഇപ്പോഴും ഭംഗിയായി നടത്തിക്കൊണ്ടു പോകുന്നു എന്നതും അതിനേക്കാൾ ഏറെ വിസ്മയനീയമാണ്. ഇരുനൂറിൽപ്പരം വർഷങ്ങളായി ഒരു മനോഹരമായ ചാപ്പൽ ഇലഞ്ഞിക്കൽ വീട്ടുമുറ്റത്ത് നില്പുണ്ടെന്ന് കേട്ടപ്പോൾ അതൊന്ന് കാണണമെന്ന് വലിയ ആഗ്രഹം തോന്നി. 2003 ജൂൺ മാസത്തിൽ ഒരു ദിവസം കാലത്ത് ഞങ്ങൾ നിരണത്തു പോയി ദേവാലയം കൺകുളിർക്കെ കണ്ടു. ഇലഞ്ഞിക്കൽ കുടുംബത്തിലെ ചില അംഗങ്ങളോട് ചാപ്പലിന്റെ വിവരങ്ങൾ ചോദിച്ചറിയാനും അവസരം കിട്ടി. ജോൺ വക്കീലാണ് ഈ ദേവാലയം പുതുക്കിപ്പണിതതെന്നും അതിന്റെ കൂദാശ സഭയിലെ മേൽപ്പട്ടക്കാരെയും, വൈദികരേയും മറ്റും ക്ഷണിച്ച് കേമമായി നടത്തിച്ചു എന്നും അറിഞ്ഞു. പള്ളിക്കു തൊട്ടുള്ള നിരണത്തെ തറവാട്ടുവീട് പുതുക്കിപ്പണിത അവസരത്തിൽ തന്നെയായിരുന്നു അദ്ദേഹം വീട്ടുമുറ്റത്തെ പള്ളിയും പുതുക്കിപ്പണിയിച്ചത് എന്ന് ചിലർ പറഞ്ഞു. കെ. സി. മാമ്മൻ മാപ്പിള 'ജീവിതസ്മരണകളിൽ' ഇലഞ്ഞിക്കൽ തറവാട്ടിലെ ദേവാലയത്തെക്കുറിച്ച് സൂചിപ്പിക്കുന്നുണ്ട്. ദേവാലയത്തെക്കുറിച്ചുള്ള വിവരണം അദ്ദേഹം ഇങ്ങനെ തുടങ്ങുന്നു:

"പണ്ടൊക്കെ അതാതു ഗ്രാമങ്ങളിലെ ആളുകളുടെ ജീവിത വ്യാപാരങ്ങൾ മിക്കവാറും സ്വന്തം ഗ്രാമങ്ങളിൽ ഒതുങ്ങി നിൽക്കയായിരുന്നു പതിവ്. എന്നാൽ ഇലഞ്ഞിക്കൽ കുടുംബത്തിന്റെ നില അതല്ലായിരുന്നു. വെളിയിൽ പലേടത്തും, ദൂരദിക്കുകളിലും ആ കുടുംബനായകന്മാർ

---

(*'ഇലഞ്ഞിക്കൽ ജോൺ വക്കീൽ: മങ്കോട്ടയിലെ മഹർഷി'* എന്ന ഗ്രന്ഥത്തിൽ നിന്നും)

വ്യാപാരവും മറ്റും ചെയ്തിരുന്നതിനാൽ അന്നത്തെ ഗ്രാമീണതോതുകളെ വളരെ അതിശയിക്കുന്ന സമ്പൽസമൃദ്ധിയും പ്രതാപവും ആ കുടുംബത്തെ അനുഗ്രഹിച്ചിരുന്നു. ഇലഞ്ഞിക്കൽ കുടുംബം വകയായി ആ തറവാട്ടുമുറ്റത്തു തന്നെ ഒരു "ചാപ്പൽ" (ദേവാലയം) ഉണ്ട്."

"ഈ ദേവാലയത്തെ സംബന്ധിച്ചുള്ള ഐതിഹ്യം പറയാം" എന്ന് പറഞ്ഞുകൊണ്ട് മാമ്മൻമാപ്പിള തന്റെ മാതൃഗൃഹത്തിലെ ആ വിശുദ്ധ ദേവാലയത്തിന്റെ ചരിത്രം രേഖപ്പെടുത്തുന്നു:

"മുമ്പൊരിക്കൽ ഇലഞ്ഞിക്കൽ തറവാട്ടിലെ ഗൃഹനായകൻ കച്ചവടം പ്രമാണിച്ചു വടക്കൻപറവൂരിൽ പോയി. ആ സന്ദർഭത്തിൽ മൈസൂറിൽ നിന്നു ടിപ്പു സുൽത്താന്റെ ആൾക്കാർ അവരുടെ തെക്കനാക്രമണ പര്യടനത്തിൽ പറവൂരെത്തുകയും അവിടെ അക്രമങ്ങളും കൊള്ളകളും മറ്റും നടത്തിയ കൂട്ടത്തിൽ അവിടെയുള്ള ഒരു ക്രൈസ്തവ ദേവാലയത്തിലും അക്രമികളായ മുസ്ലീങ്ങൾ പ്രവേശിക്കുകയും കണ്ണിൽ കണ്ടതൊക്കെ കൊള്ളയടിക്കുകയും ചെയ്തു.

പള്ളിയകത്തുണ്ടായിരുന്ന ഒരു ശവകുടീരത്തിൽ വിലപിടിച്ച പണ്ടങ്ങളും നിക്ഷേപങ്ങളും കാണുമെന്ന ഭ്രമത്താൽ ആ കബറിടം ആക്രമിക്കുവാനും പൊളിക്കുവാനും ഭാവിച്ചു. അവിടെ കബറടങ്ങിയിരുന്നത് അന്ത്യോഖ്യായിലെ യാക്കോബായ സഭയിൽ നിന്ന് ആദ്യമായി മലങ്കരയിൽ വന്ന മാർ ഗ്രിഗോറിയോസ് മെത്രാപ്പോലീത്തായായിരുന്നു. അതിനു മുമ്പു പരദേശത്തു നിന്നു മലങ്കരയിൽ വന്നിരുന്ന ബാവാമാർ, പേർഷ്യാ, ബാബിലോണിയ മുതലായ രാജ്യങ്ങളിൽ നിന്നു വന്ന നെസ്തോറിയൻ മെത്രാപ്പോലീത്താമാരായിരുന്നു. അന്ത്യോഖ്യായിലുള്ള യാക്കോബായ സഭയുടെ പ്രതിനിധിയായി ആദ്യമായി മലങ്കരസഭയിൽ വന്നതു ഗ്രിഗോറിയോസ് മെത്രാപ്പോലീത്തായായിരുന്നുവെന്നു പിന്നീട് ലഭിച്ച ചരിത്ര യാഥാർത്ഥ്യങ്ങളുടെ വെളിച്ചത്തിൽ തെളിഞ്ഞിട്ടുള്ള ഒരു സത്യമാണ്. കബറിടം അശുദ്ധമാക്കാൻ അക്രമികൾ മുതിർന്നപ്പോൾ യാദൃച്ഛികമായി അവിടെയുണ്ടായിരുന്ന ഇലഞ്ഞിക്കലെ ഗൃഹനാഥൻ മുസ്ലീങ്ങളോട് കേണപേക്ഷിച്ചും അവർക്കു കൈക്കൂലി കൊടുത്തും അവരെ പ്രീണിപ്പിച്ച് ഈ സാഹസത്തിൽ നിന്നു പിൻതിരിപ്പിച്ചു.

പറവൂർ യാത്ര കഴിഞ്ഞു ഗൃഹനാഥൻ ഇലഞ്ഞിക്കലേക്കു മടങ്ങി. ഏതാനും ദിവസങ്ങൾക്കു ശേഷം ഇലഞ്ഞിക്കൽ കുടുംബത്തിലെ തൊഴുത്തിൽ കെട്ടിയിരുന്ന കന്നുകാലികൾ കെട്ടഴിഞ്ഞു നടക്കുക, കടവിൽ പൂട്ടിയിട്ടിരുന്ന വള്ളം ആറ്റിൽ അങ്ങുമിങ്ങും ഒഴുകുക ആദിയായ അശുഭ സംഭവങ്ങൾ കണ്ടുതുടങ്ങി. ജ്യോത്സ്യനെ വിളിച്ചു പ്രശ്നം വച്ചതിൽ, പറവൂർ ദേവാലയത്തിൽ കബറടങ്ങിയിരുന്ന മെത്രാപ്പോലീത്താ തിരുമനസ്സിലെ

ആത്മാവ്, അവിടെനിന്നു കുടുംബനാഥനോടൊപ്പം ഇലഞ്ഞിക്കലേയ്ക്കു പോന്നിട്ടുണ്ടെന്നും അവിടത്തേയ്ക്ക് ഒരു ആലയ സങ്കേതം പണികഴിപ്പിക്കാത്തതു കൊണ്ടാണ് അമംഗളസംഭവങ്ങൾ ഉണ്ടാകുന്നതെന്നും ജ്യോത്സ്യൻ പറഞ്ഞു. അങ്ങനെയാണത്രെ ഇലഞ്ഞിക്കൽ തറവാട്ടു മുറ്റത്തു ഗ്രിഗോറിയോസ് മെത്രാപ്പോലീത്തായുടെ ആത്മീയാധിവാസ സങ്കേതമെന്ന നിലയിൽ ഒരു ചാപ്പൽ പണിയിക്കാൻ ഇടയായത്. ദേവാലയങ്ങൾക്കു നാമകരണം ചെയ്യുമ്പോൾ കാനോനിൽ പേരു കൊണ്ട വിശുദ്ധന്മാരുടെ പേരു മാത്രമേ ഇടാൻ പാടുള്ളു എന്നതുകൊണ്ട്, അങ്ങനെ പേരു കൊണ്ട മറ്റൊരു പരിശുദ്ധന്റെ നാമധേയം കൂടെ ചേർത്താണ് ആ പേരിടുകയുണ്ടായതെന്നുള്ള സംഗതി സ്മരണീയമാണ്" (പേജ് 10, 11).

പ്രൊഫസർ ഇ. ജെ. ജോൺ എഴുതിയ "ഒരു ദേവാലയവും ഒരു കുടുംബവും" എന്ന ഗ്രന്ഥത്തിൽ ഇലഞ്ഞിക്കൽ പള്ളിയെ സംബന്ധിച്ച് കൂടുതൽ വിവരങ്ങൾ കാണാം. ഇലഞ്ഞിക്കൽ കുടുംബത്തിന്റെ വേരുകൾ ആ ചാപ്പൽ സ്ഥാപനവുമായി കെട്ടുപിണഞ്ഞ് കിടക്കുന്നതുകൊണ്ട് ഒട്ടും വെട്ടി ചുരുക്കാതെ ആ ഭാഗം താഴെ കൊടുക്കുന്നു:

"പരിശുദ്ധ അബ്ദുൾ ജലീദ് മാർ ഗ്രീഗോറിയോസ് ബാവായുടെ ആത്മീയാധിവാസ സങ്കേതമെന്ന നിലയിൽ ഒരു പള്ളി ഇലഞ്ഞിക്കൽ തറവാട്ടുമുറ്റത്ത് നിലകൊള്ളുന്നുണ്ട്. ഈ പള്ളി പണിയാനുള്ള കാരണം ഒരു പ്രധാന ചരിത്രകഥയായി അറിയപ്പെടുന്നുണ്ട്.

1665-ൽ മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്താ മാർത്തോമ്മാ ശ്ലീഹായാൽ സ്ഥാപിതമായ നിരണം സെന്റ് മേരീസ് വലിയപള്ളിയിൽ വെച്ച് മാർത്തോമ്മാ ഒന്നാമന്റെ സ്ഥാനാരോഹണ ശുശ്രൂഷ നടത്തുകയുണ്ടായല്ലോ. പ്രസ്തുത ചടങ്ങിന്റെ ക്രമീകരണങ്ങൾക്ക് ഒരു വലിയ പങ്ക് ഇലഞ്ഞിക്കൽ കുടുംബനായകൻ വഹിച്ചിരുന്നു. ഇലഞ്ഞിക്കൽ കുടുംബം അന്ന് നിരണത്ത് പ്രതാപത്തിലിരിക്കുന്ന കാലമായിരുന്നു. മാർ ഗ്രീഗോറിയോസും ഇലഞ്ഞിക്കൽ കുടുംബനാഥനും തമ്മിലുണ്ടായ അഗാധമായ ആത്മീയ സ്നേഹബന്ധം തുടർന്നും പുലർത്തിപ്പോന്നിരുന്നു.

മാർ ഗ്രിഗോറിയോസ് 1681-ൽ കാലം ചെയ്ത് വടക്കൻപറവൂർ സെന്റ് തോമസ് പള്ളിയിൽ കബറടക്കപ്പെട്ട ശേഷവും ഇലഞ്ഞിക്കൽ കുടംബക്കാർ എല്ലാ വർഷവും ഏപ്രിൽ 27 -ന് (അദ്ദേഹത്തിന്റെ ഓർമ്മദിവസം) വടക്കൻപറവൂർ പള്ളിയിൽ പോയി പെരുനാളിൽ സംബന്ധിക്കുക പതിവായിരുന്നു.

കൂടാതെ വ്യാപാര സംബന്ധമായി ഇലഞ്ഞിക്കൽ കുടുംബനാഥനും മറ്റും വടക്കൻ പ്രദേശങ്ങളിൽ പോകുമ്പോൾ വടക്കൻപറവൂർ പള്ളിയിൽ മാർ ഗ്രീഗോറിയോസിന്റെ കബറിടം സന്ദർശിച്ച് പ്രാർത്ഥന നടത്തുകയും

അനുഗ്രഹം പ്രാപിച്ചു വരികയും ചെയ്തിരുന്നു. ഈ പതിവ് മുടക്കം കൂടാതെ അനുഷ്ഠിച്ചു പോന്നിരുന്നു.

1789–1790 കാലയളവിൽ മൈസൂറിലെ ടിപ്പു സുൽത്താന്റെ ആളുകൾ കൊച്ചി, വടക്കൻ തിരുവിതാംകൂർ എന്നിവിടങ്ങളിൽ ആക്രമണം നടത്തി. ഇത് ആറാം മാർത്തോമ്മായുടെ കാലത്തായിരുന്നു. അവർ വടക്കൻപറവൂരിലെത്തുകയും സെന്റ് തോമസ് പള്ളിയകത്തുണ്ടായിരുന്ന മാർ ഗ്രിഗോറിയോസിന്റെ കബറിടം പൊളിക്കുവാൻ ശ്രമിക്കുകയുമുണ്ടായി. കബറിടത്തിനുള്ളിൽ വിലപിടിച്ച പണ്ടങ്ങളും നിക്ഷേപങ്ങളും ആണെന്നാണ് അവർ ധരിച്ചിരുന്നത്. അന്ന് കബറിടം മദ്ബഹായിൽത്തന്നെ തെക്കു വശത്തായിരുന്നു.

ഈ സന്ദർഭത്തിൽ ഇലഞ്ഞിക്കൽ തറവാട്ടിലെ ഗൃഹനായകൻ കച്ചവടം പ്രമാണിച്ച് വടക്കൻപറവൂരിൽ എത്തിയിരുന്നു. കബറിടം തല്ലിപ്പൊളിച്ച് അശുദ്ധമാക്കുവാൻ അക്രമികൾ മുതിർന്നപ്പോൾ ഇലഞ്ഞിക്കലെ ഗൃഹനാഥൻ യാദൃച്ഛികമായി പള്ളിയിലെത്തി പ്രാർത്ഥിച്ചുകൊണ്ടിരിക്കയായിരുന്നു. അദ്ദേഹം സത്യാവസ്ഥ മുസ്ലീം പടയാളികളെ പറഞ്ഞു ധരിപ്പിക്കുകയും, അത് ഒരു പരിശുദ്ധന്റെ കബറിടമാണെന്നും അതിൽ നിധി ഒന്നും ഇല്ലെന്നും അത് നശിപ്പിക്കരുതെന്നും അവരോട് കേണപേക്ഷിക്കുകയും ചെയ്തു. കൂടാതെ കുരുമുളകും മറ്റും വിറ്റതും കച്ചവടസംബന്ധമായ ആവശ്യത്തിലേക്ക് തന്റെ കൈയിൽ ഉണ്ടായിരുന്നതുമായ ലോഹനിർമിതമായ വെള്ളിക്കാശ് ഒരു സഞ്ചിയിൽ സൂക്ഷിച്ചിരുന്നത് അവർക്ക് കൊടുത്ത് അവരെ പ്രീണിപ്പിച്ച് ഈ സാഹസത്തിൽ നിന്ന് അവരെ പിന്തിരിപ്പിച്ചു.

അന്ന് വള്ളത്തിലായിരുന്നു കച്ചവടസംബന്ധമായ ആവശ്യങ്ങൾക്ക് ഇലഞ്ഞിക്കലെ ഗൃഹനാഥൻ വടക്കൻ പ്രദേശങ്ങളിലേക്ക് പൊയ്ക്കൊണ്ടിരുന്നത്. തന്റെ കൈവശമുണ്ടായിരുന്ന പണം മുഴുവനും ടിപ്പു സുൽത്താന്റെ ആൾക്കാർക്ക് കൊടുക്കേണ്ടി വന്നെങ്കിലും മാർ ഗ്രീഗോറിയോസിന്റെ കബറിടം പൊളിപ്പിക്കാതിരുന്നതിലുള്ള സംതൃപ്തിയോടുകൂടി സന്ധ്യാസമയത്ത് ജലമാർഗ്ഗം നിരണത്തേക്ക് യാത്ര തിരിക്കുവാൻ ഒരുങ്ങി.

വള്ളക്കടവിൽ വച്ച് മെത്രാച്ചന്റെ വേഷത്തിൽ ഒരു ആൾരൂപം വള്ളക്കാരനായ തോമ്മായെ പേരുപറഞ്ഞ് വിളിക്കുകയും വള്ളം അടുപ്പിക്കുവാൻ ആവശ്യപ്പെടുകയും ചെയ്തു. “മകനേ ഞാനും നിന്റെ കൂടെ വരുന്നുണ്ട്” എന്നറിയിച്ചതനുസരിച്ച് അദ്ദേഹത്തിന് മുൻഭാഗത്തെ വളവരയ്ക്കുള്ളിൽ സൗകര്യമുണ്ടാക്കിക്കൊടുക്കയും ചെയ്തു. അദ്ദേഹം വള്ളത്തിൽ കയറിയപ്പോൾ ആരൊ ഒരു സഞ്ചി വള്ളത്തിൽ കൊണ്ടുവയ്ക്കയും

ചെയ്തു. വളവരയുടെ വാതിൽ, സ്വന്തം നേരിയത് ഉപയോഗിച്ച് മറയ്ക്കുകയും ചെയ്തു. സാധാരണയായി രണ്ടു രാത്രിയും ഒരു പകലും യാത്രയ്ക്ക് വേണ്ടിവന്നിരുന്നെങ്കിലും വളരെ അദ്ഭുതകരമാംവിധം പിറ്റേ ദിവസം രാവിലെ തന്നെ നിരണത്ത് ഇലഞ്ഞിക്കൽ തറവാട്ടുകടവിൽ വള്ളം എത്തി. വള്ളത്തിനുള്ളിൽ മുൻഭാഗത്തെ വളവരയ്ക്കുള്ളിൽ കയറിയ ആളിനെ കാണാനില്ല. സഞ്ചി മാത്രം ഉണ്ടായിരുന്നു. സഞ്ചി പരിശോധിച്ചപ്പോൾ മാർ ഗ്രീഗോറിയോസിന്റെ കബറിടം പൊളിക്കാതിരിക്കാൻ ടിപ്പു സുൽത്താന്റെ പടയാളികൾക്ക് കൊടുത്ത അത്രയും തന്നെ പണം അതിൽ കാണുകയുമുണ്ടായി. സഞ്ചി വീട്ടിനുള്ളിൽ ഒരു മുറിയിൽ സൂക്ഷിക്കുകയും ചെയ്തു. ഇത് നാട്ടിൽ എല്ലാവരും അറിയുകയും അദ്ഭുതകരമായി തോന്നുകയും ചെയ്തു.

ഇതിനെത്തുടർന്ന് ഇലഞ്ഞിക്കൽ കുടുംബത്തിൽ പല അതിശയങ്ങളും നടക്കുവാൻ തുടങ്ങി. രാത്രിയിൽ തൊഴുത്തിൽ കെട്ടിയിടുന്ന കന്നുകാലികൾ കെട്ടഴിഞ്ഞു നടക്കുക, കടവിൽ പൂട്ടിയിട്ടിരിക്കുന്ന വള്ളങ്ങൾ ഒഴുകി നടക്കുക, വരാന്തയിലും മറ്റും കിടന്നുറങ്ങുന്ന വേലക്കാർ രാവിലെ മുറ്റത്തു നിന്നും ഉണരുക എന്നിങ്ങനെ പലതും കണ്ടു തുടങ്ങി. അന്ന് നാട്ടിൽ നിലവിലുള്ള പതിവനുസരിച്ച് ഇതിന്റെ കാരണം അറിയുന്നതിന് ജോത്സ്യനെ വരുത്തി പ്രശ്നം വയ്പ്പിച്ചു നോക്കി.

വടക്കൻപറവൂർ പള്ളിയിൽ കബറടങ്ങിയിട്ടുള്ള മെത്രാപ്പോലീത്തായുടെ ആത്മാവ് കുടുംബനാഥനോടൊപ്പം ഇലഞ്ഞിക്കലേക്ക് വന്നിട്ടുണ്ടെന്നും അവിടത്തേക്ക് ഒരു ആലയസങ്കേതം പണികഴിപ്പിക്കണമെന്നുമാണ് അറിഞ്ഞത്. ഉടൻ തന്നെ വീട്ടിലെ ഒരു മുറി പ്രാർത്ഥനയ്ക്കായി ശരിയാക്കി. തിരിവിളക്കിൽ ദീപം കൊളുത്തി വയ്ക്കയും കുടുംബപ്രാർത്ഥനകൾ ഈ മുറിയിൽ വച്ച് നടത്തുകയും ചെയ്തുവന്നു. അതിനുശേഷം അദ്ഭുതസംഭവങ്ങൾ ഉണ്ടായിട്ടില്ല.

ഇതിനെത്തുടർന്ന് ഒരു കുടുംബചാപ്പൽ നിർമ്മിക്കുന്നതിന് ആലോചന നടന്നു. അങ്ങനെയിരിക്കെ ഒരു വലിയ വെള്ളപ്പൊക്കമുണ്ടായി. പമ്പാനദിയിൽക്കൂടി ഒരു തടി ഒഴുകിവന്നു. തടി പലരും ഇടയ്ക്ക് കരയ്ക്കടുപ്പിക്കയും തടി എന്തു തരമെന്ന് അറിയുവാൻ കൊത്തിനോക്കുമ്പോൾ ചോര കാണുകയും വീണ്ടും ആറ്റിലേയ്ക്ക് തള്ളുകയും ചെയ്തുകൊണ്ടിരുന്നു. ഇതും നാട്ടിൽ പരസ്യമായിത്തീർന്നു. ഈ തടി ഇലഞ്ഞിക്കൽ തറവാട്ടിനരികിൽ വന്നു കരയ്ക്കടുക്കുകയും ചെയ്തു. പമ്പാ നദിയിൽ നിന്നു മണിമല ആറ്റിലേക്ക് ഒഴുകുന്ന ഒരു തോട്, കോലറ ആറ് എന്നറിയപ്പെടുന്നത് ഇലഞ്ഞിക്കൽ തറവാട്ടിന്റെ മുമ്പിൽ കൂടിയാണ് ഒഴുകുന്നത്. വീണ്ടും നാട്ടുകാരുടെയും മറ്റും സമ്മർദ്ദങ്ങൾക്ക് വഴങ്ങി ജോത്സ്യന്മാരുടെ

അഭിപ്രായങ്ങൾ അറിയുകയുണ്ടായി. ഈ തടി ഉപയോഗിച്ച് ഒരു ദേവാലയം പണികഴിപ്പിക്കണം എന്ന് മനസ്സിലായി. ഇങ്ങനെയാണ് ഇലഞ്ഞിക്കൽ ചാപ്പൽ പണിയുവാൻ ഇടയായത്. ഈ തടിയും മുമ്പ് വള്ളത്തിൽ നിന്നും ലഭിച്ച സഞ്ചിയിലെ പണവും ഇതിനായി വിനിയോഗിക്കുകയും ചെയ്തു.

ഈ ചാപ്പൽ സ്ഥാപിച്ചത് 1792–ൽ ആണെന്നാണ് കണക്കാക്കപ്പെടുന്നത്. ദേവാലയങ്ങൾ സ്ഥാപിക്കുന്നത് കാനോനികമായി പരിശുദ്ധരെന്ന് പ്രഖ്യാപിക്കപ്പെട്ടിട്ടുള്ളവരുടെ നാമത്തിൽ ആയിരിക്കേണ്ടതുണ്ട്. ആയതിനാൽ ഈ ചാപ്പൽ മാർ ബസ്സേലിയോസ് മാർ ഗ്രീഗോറിയോസ് എന്ന നാമത്തിലാണ് കൂദാശ ചെയ്യപ്പെട്ടിട്ടുള്ളത്. സഭാചരിത്രത്തിൽ മായാത്ത വ്യക്തിമുദ്ര പതിച്ച വലിയ മാർ ദീവന്നാസ്യോസ് എന്നറിയപ്പെട്ടിരുന്ന ആറാം മാർത്തോമ്മായാണ് പള്ളിയുടെ കൂദാശ നിർവ്വഹിച്ചത്.

പ. പരുമല ഗീവറുഗീസ് മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്താ 1877–ൽ പരുമലയിൽ താമസമായതിനു ശേഷം ഇലഞ്ഞിക്കൽ പള്ളിയിലെ ആരാധനയിലും ശ്രദ്ധ ചെലുത്തിയിരുന്നെന്നും ചില നിർദ്ദേശങ്ങൾ നൽകിയിരുന്നെന്നും അറ്റകുറ്റപ്പണികൾക്കു ശേഷം കൂദാശ നിർവ്വഹിച്ചെന്നും കാണാം.

1916–ൽ ഇ. ജെ ജോൺ വക്കീൽ സ്വന്തം വീട് പുതുക്കിപ്പണിതപ്പോൾ ഈ ചാപ്പലും പുതുക്കിപ്പണിതു. പരിശുദ്ധ വട്ടശ്ശേരിൽ ഗീവറുഗീസ് മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്തായാണ് പുതുക്കിപ്പണിത പള്ളിയുടെ കൂദാശ നിർവഹിച്ചത്.

പ. അബ്ദുൾ ജലീദ് മാർ ഗ്രീഗോറിയോസ് ഇലഞ്ഞിക്കൽ കുടുംബത്തിന്റെ കാവൽ പിതാവാണ്. ഇലഞ്ഞിക്കൽ കുടുംബാംഗങ്ങളും വിശ്വാസികളായ മറ്റു നാട്ടുകാരുമെല്ലാം ഇദ്ദേഹത്തെ വല്യതോപ്പൻ അഥവാ വല്ല്യോപ്പൻ എന്നാണ് സംബോധന ചെയ്തുവരുന്നത്.

എല്ലാ ഞായറാഴ്ചയും ഈ പള്ളിയിൽ വിശുദ്ധ കുർബ്ബാന നടത്തി വരുന്നുണ്ട്. ഇലഞ്ഞിക്കൽ കുടുംബാംഗങ്ങളും കൂടാതെ സൗകര്യാർത്ഥം അടുത്തുള്ള ഓർത്തഡോക്സുകാരും ഇവിടെ വി. കുർബ്ബാനയിലും മറ്റു ശുശ്രൂഷകളിലും സംബന്ധിച്ചുവരുന്നു. ഇടവകപ്പള്ളിയായ നിരണം സെന്റ് മേരീസ് വലിയപള്ളി ഒരു കിലോമീറ്റർ കിഴക്കാണ്.

അടുത്തകാലത്ത് ഇലഞ്ഞിക്കൽ പള്ളി വകയായി ഇലഞ്ഞിക്കൽ ജംഗ്ഷനിൽ ഒരു കുരിശിൻതൊട്ടി നിർമ്മിച്ചു. കൂടാതെ പെരുന്നാൾ ദിവസവും മറ്റു വിശേഷപരിപാടികൾക്കും മറ്റും സൗകര്യപ്രദമായ വിധം പള്ളിയുടെ പടിഞ്ഞാറായി ഒരു കെട്ടിടം, ഒരു ഹാൾ എന്നിവയും പണിതുയർ

ത്തുവാൻ സാധിച്ചത് ഒരു വലിയ നേട്ടമാണ്. ഇവയെല്ലാം ഇലഞ്ഞിക്കൽ കുടുംബാംഗങ്ങളുടെ സംഭാവന കൊണ്ടാണ് നിർമ്മിച്ചിരിക്കുന്നത്.

ഈ ചാപ്പൽ സ്ഥാപിച്ചത് ചാക്കോ തരകൻ കുടുംബനാഥനായിരിക്കുമ്പോഴായിരുന്നു എന്നാണ് മനസ്സിലാക്കുന്നത്. അദ്ദേഹം വാർദ്ധക്യദശയിലായിരുന്നതിനാൽ പെരുമാൾ തരകൻ പള്ളി പണിയിൽ സഹായിച്ചിരുന്നു. പെരുമാൾ തരകനും മകൻ കൊച്ചു ചാക്കോ തരകനും പള്ളിക്കാര്യങ്ങളിൽ പ്രത്യേകം ശ്രദ്ധ ചെലുത്തിവന്നു. പെരുമാൾ തരകന്റെ ഭാര്യയായിരുന്നു അഞ്ചാം മാർത്തോമ്മായെ മോചിപ്പിക്കുവാൻ സഹായിച്ച ചരിത്രപ്രസിദ്ധയായ പീത്തമ്മത്തങ്കി. കൊച്ചു ചാക്കോ തരകന്റെ മകനാണ് പ്രസിദ്ധനായ മാത്തു തരകൻ.

അപ്പന് ഒരു മകൻ എന്ന രീതിയിലായിരുന്നു കുടുംബം മുന്നോട്ട് നീങ്ങിയത്. മാത്തു തരകന്റെ കാലം മുതൽ കുടുംബത്തിൽ ശാഖകളും അംഗസംഖ്യയും വർദ്ധിക്കുവാൻ തുടങ്ങിയെന്നു കാണാം. കുടുംബാംഗങ്ങൾ എല്ലാം തന്നെ പള്ളിക്കാര്യങ്ങളിൽ ശ്രദ്ധയുള്ളവരായിരുന്നു" (പേജ് 14-17).

പ്രൊഫസർ ഇ. ജെ ജോണിന്റെ മേൽപറഞ്ഞ ഗ്രന്ഥത്തിൽ 1916-ൽ ഇ. ജെ. ജോൺ വക്കീൽ തന്റെ വീട് പുതുക്കിപ്പണിതപ്പോൾ ഈ ചാപ്പലും പുതുക്കിപ്പണിയുകയുണ്ടായി എന്നു പറയുന്നുണ്ടല്ലൊ. അത് അത്രകണ്ട് ശരിയാണെന്ന് തോന്നുന്നില്ല. വീട് പുതുക്കിപ്പണിയുന്നതിന് മൂന്നു വർഷം മുമ്പാണ് അദ്ദേഹം ചാപ്പൽ പുതുക്കിപ്പണിതതെന്ന് രേഖകളിൽ കാണുന്നു. വട്ടിപ്പണക്കേസിൽ വാദിഭാഗം 6-ാം സാക്ഷിയായി ഇ. ജെ. ജോൺ വക്കീലിനെ വിസ്തരിക്കുന്നുണ്ട്. 1092 ഇടവം 29-ന് തിങ്കളാഴ്ച മുതൽ (1917 ജൂൺ 11) 1092 മിഥുനം 6-ാം തീയതി ചൊവ്വാഴ്ച വരെ (1917 ജൂൺ 19) അദ്ദേഹം കേസിൽ മൊഴി കൊടുക്കുന്നുണ്ട്. ആ വിസ്താരത്തിലെ അവസാനദിവസമായ 1092 മിഥുനം 6-ന് അദ്ദേഹം പ്രതിഭാഗം വക്കീലിന്റെ ക്രോസിൽ ഇങ്ങനെ മൊഴി കൊടുത്തു:

'............ മുടക്കിനു ശേഷം (അബ്ദുള്ളാ പാത്രിയർക്കീസ് വട്ടശ്ശേരിൽ തിരുമേനിയെ മുടക്കിയതിനു ശേഷം) 89-ൽ (1089) എന്റെ വകയായിട്ടുള്ള ഒരു പള്ളിയെ പുത്തനാക്കി പണിയിച്ചു കൂദാശ കഴിച്ചു. അതിനു കൂദാശ കഴിച്ചതു ഒന്നാം പ്രതിയും (വട്ടശ്ശേരിൽ ഗീവർഗ്ഗീസ് മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ) മാർ ഗ്രീഗോറിയോസും (പിന്നീട് ഗീവർഗ്ഗീസ് ദ്വിതീയൻ കാതോലിക്കാ ബാവാ) നിരണത്തുള്ള എല്ലാ പട്ടക്കാരും മറ്റു പട്ടക്കാരും കൂടിയാണ്. നിരണത്ത് ഇപ്പോൾ പതിനൊന്നോ പന്ത്രണ്ടോ പട്ടക്കാർ ഉണ്ട്. എണ്ണി നോക്കിയാൽ തിട്ടം പറയാം."

വീടു പുതുക്കിപ്പണിതതിനെക്കുറിച്ചും കൂദാശ ചെയ്തതിനെപ്പറ്റിയും കൃത്യമായിത്തന്നെ അന്നേ ദിവസത്തെ വിസ്താരത്തിൽ അദ്ദേഹം മൊഴി

കൊടുക്കുന്നുണ്ട്.

"ഇക്കഴിഞ്ഞ ഇടവം 11-ാം തീയതി (1092) ഇംഗ്ലീഷു തീയതി 1917 മെയ് 24 ഞാൻ പുതിയതായി പണിയിച്ച ഒരു വീടു കൂദാശ ചെയ്കയുണ്ടായി. അതിന് ഒന്നാം പ്രതിയും (വട്ടശ്ശേരിൽ തിരുമേനി) അബ്ദുൽ മിശിഹാ വാഴിച്ച ഈവാനിയോസും (കരോട്ടുവീട്ടിൽ മാർ ഈവാനിയോസ് - കബറിടം പരുമലസിമ്മനാരി) നിരണത്തുള്ള എല്ലാ പട്ടക്കാരും വേറെ പട്ടക്കാരും ഉണ്ടായിരുന്നു."

മേൽപറഞ്ഞ മൊഴിയിൽ നിന്നും പള്ളി പണിത് കൂദാശ ചെയ്തത് 1089-ലും വീട് പണിത് കൂദാശ ചെയ്തത് 1092-ലും ആണെന്നു കാണാം.

# 5

# മാർ ഗ്രിഗോറിയോസ് അബ്ദൽ ജലീദിന്റെ സംഭാവനകൾ

## എം. കുര്യൻ തോമസ്

1665-ൽ മലങ്കരയിലെത്തി വടക്കൻപറവൂർ പള്ളിയിൽ കബറടങ്ങിയ യെറുശലേമിലെ സുറിയാനി പാത്രിയർക്കീസ് മാർ ഗ്രിഗോറിയോസ് അബ്ദൽ ജലീദിന്റെ സംഭാവനകളായി രണ്ടു പ്രധാന സംഗതികളാണ് ചരിത്രകാരന്മാർ എടുത്തുകാട്ടുന്നത്. അവ:

1) മാർത്തോമ്മാ ഒന്നാമന്റെ മേല്പട്ടസ്ഥാനം ക്രമപ്പെടുത്തി മലങ്കര സഭയ്ക്ക് തദ്ദേശീയമായ ഒരു മേല്പട്ടശ്രേണിയ്ക്ക് ആരംഭമിട്ടു.

2) മലങ്കരസഭയുടെ യാക്കോബായ എന്നു വിളിക്കുന്ന അന്ത്യോഖ്യൻ അഥവാ പാശ്ചാത്യ സുറിയാനിസഭയുമായി മലങ്കരസഭ ബന്ധം ആരംഭിച്ചു.

### ആരാണ് മാർ ഗ്രിഗോറിയോസ്

മലങ്കരയിൽ പ്രചാരത്തിലിരിക്കുന്ന പാരമ്പര്യവും, ലഭ്യമായ എല്ലാ ചരിത്ര രേഖകളുമനുസരിച്ച് അന്ത്യോഖ്യാ പാത്രിയർക്കീസിന്റെ കീഴിലുള്ള യെറുശലേമിലെ സുറിയാനി പാത്രിയർക്കീസായിരുന്നു മാർ ഗ്രിഗോറിയോസ് അബ്ദുൾ ജലീദ്. സമകാലികരായ റോമൻ കത്തോലിക്കാ ചരിത്രകാരന്മാരും ഈ വസ്തുത ശരിവയ്ക്കുന്നുണ്ട്. അറബി ഗർശൂനിയിൽ എഴുതപ്പെട്ടതും ഇപ്പോൾ തൊഴിയൂരെ മലബാർ സ്വതന്ത്ര സുറിയാനിസഭാ ആസ്ഥാനത്തു സൂക്ഷിച്ചിരിക്കുന്നതുമായ അദ്ദേഹത്തിന്റെ സ്ഥാത്തിക്കോനും ഈ വസ്തുത ശരിവയ്ക്കുന്നുണ്ട്. കുറച്ചുകൂടി കടന്ന് മലബാറിൽ യാക്കോബായ വിശ്വാസം കൊണ്ടുവന്ന വ്യക്തി എന്ന നിലയിലാണ് സമകാലിക റോമൻ കത്തോലിക്കാ ചരിത്രകാരന്മാർ ഇദ്ദേഹത്തെപ്പറ്റി പരാമർശിക്കുന്നത്.

### എതിർവാദങ്ങൾ

മാർ ഗ്രിഗോറിയോസ് അബ്ദൽ ജലീദ്, നെസ്തോറിയൻ ആയിരുന്നെന്നും, റോമൻ കത്തോലിക്കാ റീത്തുകാരനായിരുന്നുവെന്നും, അർമ്മീനിയൻ സഭയുടെ കീഴിലുള്ള യെറുശലേമിലെ അഞ്ചാം പാത്രിയർക്കീസ് ആയിരുന്നുവെന്നും എന്തായാലും അന്ത്യോഖ്യൻ സുറിയാനി സഭയിൽപ്പെട്ട ആളല്ലെന്നും ചില വിചിത്രമായ വാദഗതികൾ ചിലർ തട്ടിമൂളിക്കുന്നുണ്ട്. അദ്ദേഹം യാക്കോബായ വിശ്വാസം പിന്തുടരുന്ന യെറുശലേമിലെ സുറിയാനി പാത്രിയർക്കീസായിരുന്നു എന്ന് മലങ്കരയിലെ പ്രബല പാരമ്പര്യവും, സമകാലിക രേഖകളും സാക്ഷിക്കുന്നു. അതിനേക്കാളുപരി അദ്ദേഹം റോമൻ കത്തോലിക്കാറീത്തിലോ നെസ്തോറിയൻ സഭയിലോ പെട്ട ആളല്ല എന്ന് താഴെ പറയുന്ന കാരണങ്ങളിൽ നിന്നും വ്യക്തമാണ്:

1) റോമൻ കത്തോലിക്കാ സഭയുടെ ഏതെങ്കിലും റീത്തിൽപ്പെട്ട ആളായിരുന്നു മാർ ഗ്രിഗോറിയോസ് അബ്ദൽ ജലീദ് എങ്കിൽ ഏതുവിധേനയും റോമൻ കത്തോലിക്കർ അദ്ദേഹത്തെ സ്വാധീനിക്കാനോ, കീഴ്പ്പെടുത്താനോ ശ്രമിച്ചേനെ. ഡച്ച് ഭരണം ആരംഭിച്ചിട്ടും റോമൻ കത്തോലിക്കർ മാർത്തോമ്മാ ഒന്നാമനെ ഇല്ലായ്മ ചെയ്യാൻ നടത്തിയ ശ്രമം പരിഗണിച്ചാൽ ഇതൊരു സാദ്ധ്യതയല്ല യാഥാർത്ഥ്യമാണെന്ന് വ്യക്തമാകും. എന്നാൽ, മാർ ഗ്രിഗോറിയോസ് റോമൻ ശ്രമങ്ങൾ പൂർണ്ണമായും പരാജയപ്പെടുത്തി മാർത്തോമ്മാ ഒന്നാമന്റെ മേല്പട്ടസ്ഥാനം ക്രമപ്പെടുത്തുകയും ജീവിതാന്ത്യം വരെ സത്യവിശ്വാസ സ്ഥാപനത്തിനായി അക്ഷീണം പരിശ്രമിക്കുകയുമാണ് ഉണ്ടായത്.

2) അദ്ദേഹം നെസ്തോറിയൻ അല്ലായിരുന്നു എന്നതും ചരിത്രപരമായ വസ്തുതയാണ്. കാരണം, 1599-ലെ ഉദയംപേരൂർ സുന്നഹദോസിനു ശേഷവും റോമൻ വിശ്വാസപ്രമാണത്തിനനുസരിച്ചു ഭേദപ്പെടുത്തിയ കൽദായ ക്രമങ്ങളാണ് മലങ്കരയിൽ ഉപയോഗിച്ചു വന്നിരുന്നത്. 1653-ലെ കൂനൻകുരിശു സത്യത്തിനു ശേഷവും ഇതേ ക്രമം തന്നെയാണ് തുടർന്നത്. ബാഹ്യരൂപത്തിൽ യഥാർത്ഥ നെസ്തോറിയൻ ആരാധനാക്രമങ്ങളുമായി ഇതിനു യാതൊരു വ്യത്യാസവും ഇല്ലായിരുന്നു.

മാർ ഗ്രിഗോറിയോസിന്റെ പ്രവർത്തനങ്ങളെപ്പറ്റിയുള്ള സമകാലിക ചരിത്രരേഖകൾ പ്രകാരം അദ്ദേഹം പുതിയ ക്രമത്തിൽ വി. കുർബ്ബാന അർപ്പിച്ചപ്പോൾ ജനങ്ങൾ അതിനെ എതിർക്കുകയും പഴയക്രമം തുടരാൻ ആവശ്യപ്പെടുകയും ചെയ്തു. അദ്ദേഹം നെസ്തോറിയൻ ആയിരുന്നുവെങ്കിൽ ആ പാരമ്പര്യത്തിലുള്ള വി. കുർബ്ബാനയെ അതേ പാരമ്പര്യം പിൻതുടരുന്ന നസ്രാണികൾ പുതിയതെന്നു മുദ്രകുത്തുകയോ, എതിർക്കുകയോ ചെയ്യില്ലായിരുന്നു.

മറ്റൊരു വിചിത്ര വാദഗതി, ഇദ്ദേഹം യെറുശലേമിലെ സുറിയാനി പാത്രിയർക്കീസ് അല്ലായിരുന്നു എന്നാണ്. മാർ ഗ്രിഗോറിയോസ് എന്ന യെറുശലേം പാത്രിയർക്കീസിന്റെ പരമ്പരാഗത സ്ഥാനനാമം അദ്ദേഹത്തിന്റെ കാലത്തു നിലവിലില്ലായിരുന്നു എന്നതാണ് ഇതിനുപോൽബലകമായി ഇവർ പറയുന്ന വാദം. എന്നാൽ 19-ാം നൂറ്റാണ്ടിന്റെ മദ്ധ്യത്തിൽ മാർ മർക്കോസിന്റെ ദയറാ പണിക്കു പിരിവിനായി കേരളത്തിലെത്തിയ യെറുശലേമിലെ സുറിയാനി മെത്രാനും, പ. പരുമല തിരുമേനി ഊർശ്ലേം യാത്ര നടത്തിയ 19-ാം നൂറ്റാണ്ടിന്റെ അന്ത്യ ദശകത്തിലെ യെറുശലേമിലെ സുറിയാനി മെത്രാനും യഥാക്രമം മാർ ഗ്രിഗോറിയോസ് അബ്ദുൾ നുഹറോ, മാർ ഗ്രിഗോറിയോസ് ഗീവറുഗീസ് എന്നിവരായിരുന്നു. പ. പരുമല തിരുമേനിയോട്, പ. പത്രോസ് തൃതീയൻ പാത്രിയർക്കീസിനുള്ള പ്രത്യേക വാത്സല്യം നിമിത്തം യെരുശലേം പാത്രിയർക്കീസിന്റെ സ്ഥാനനാമമാണ് നൽകിയതെന്നാണ് പാരമ്പര്യം.

## കബർ പൊളിച്ച വിവാദം

ഇദ്ദേഹം അന്ത്യോഖ്യൻ സഭയിൽപ്പെട്ട മേല്പട്ടക്കാരൻ അല്ലായിരുന്നു എന്നു ചിലർ വാദിക്കുന്നത് അദ്ദേഹത്തിന്റെ കബർ പൊളിച്ച സംഭവവുമായി ബന്ധപ്പെട്ടാണ്. 1860-കളിൽ കേരളത്തിലെത്തിയ മുകളിൽ പറഞ്ഞ യെറുശലേമിലെ മാർ ഗ്രിഗോറിയോസ് അബ്ദേദ് നുഹറോയാണ് വടക്കൻ പറവൂർ പള്ളിയിലുണ്ടായിരുന്ന മാർ ഗ്രിഗോറിയോസിന്റെ കബർ പൊളിച്ച് പള്ളിയുടെ വടക്കുവശത്തേയ്ക്കു മാറ്റിയത്. ഇത് അദ്ദേഹം വേദവിപരീതിയായിരുന്നതിനാലായിരുന്നു എന്നാണ് ഇവരുടെ വാദം.

എന്നാൽ ഇതേ മാർ ഗ്രിഗോറിയോസ് അബ്ദേദു നുഹറോ തന്നെ കണ്ടനാടു പള്ളി മദുബഹായിൽ 'കടച്ചിൽ വേലയായി വിശേഷതരമായി' പണിയപ്പെട്ടിരുന്ന മാർത്തോമ്മാ നാലാമന്റെയും, മാർ ബസേലിയോസ് ശക്രള്ളാ മഫ്രിയാനയുടെയും കബറുകൾ പൊളിച്ചു നീക്കുകയും അസ്ഥികൾ അവിടെനിന്നു മാറ്റിസ്ഥാപിക്കണമെന്ന് ആവശ്യപ്പെടുകയും അതുവരെ അതു പലകകൊണ്ട് മറച്ചുവയ്ക്കണമെന്നു കല്പന നൽകുകയും ചെയ്തിരുന്നു. മലയാളി ആയതിനാൽ മാർത്തോമ്മാ നാലാമന്റെയും, വേദവിപരീതി ആയതിനാൽ മാർ ഗ്രിഗോറിയോസ് അബ്ദൽ ജലീദിന്റെയും കബറുകൾ മദ്ബഹായിൽ നിന്നു പൊളിച്ചുനീക്കി എന്നു വാദിച്ചാൽത്തന്നെ വ്യക്തമായും അന്ത്യോഖ്യൻ സഭയിൽ നിന്നും അയയ്ക്കപ്പെട്ട മാർ ബസേലിയോസ് ശക്രള്ളാ മഫ്രിയാനായുടെ കബർ പൊളിച്ചു നീക്കിയതിന് ഇത്തരം യാതൊരു സാധൂകരണവുമില്ല.

അന്ത്യോഖ്യൻ സഭയുടെ പാരമ്പര്യപ്രകാരം പള്ളിയ്ക്കുള്ളിൽ ശവം അടക്കുന്നതു നിഷിദ്ധമാണ്. അതിനാലാണ് യൂയാക്കീം മാർ കൂറിലോസ്

തന്നെ പള്ളിക്കുള്ളിൽ അടക്കി പാപം ചെയ്യരുതെന്ന് അന്ത്യസമയത്ത് നിർദ്ദേശിച്ചത്. പ. പത്രോസ് തൃതീയൻ പാത്രിയർക്കീസാകട്ടെ, ആദ്യമായി കണ്ടനാടു പള്ളി സന്ദർശിച്ചപ്പോൾ മാർ ഗ്രിഗോറിയോസ് അബ്ദേദ് നുഹറോ പൊളിച്ചതിന്റെ ബാക്കികൂടെ പൊളിച്ചുമാറ്റി കുമ്മായമിട്ടശേഷം മാത്രമാണ് പള്ളിയിൽ ലുത്തിനിയാ പോലും നടത്തിയത്. കോതമംഗലം ചെറിയപള്ളിക്കാരോട് മാർ ബസേലിയോസ് യൽദോ മഫ്രിയാനയുടെ കബറും ഇപ്രകാരം പൊളിച്ചുമാറ്റണമെന്ന് കുറുപ്പുംപടി പള്ളിയിൽ വച്ചു കല്പന നൽകി. പാത്രിയർക്കീസ് അവിടം സന്ദർശിക്കാഞ്ഞതിനാൽ ആ കബർ രക്ഷപ്പെട്ടു. അന്ത്യോഖ്യൻ സഭയുടെ പാരമ്പര്യമല്ലാതെ മറ്റു കാരണങ്ങളൊന്നും ഈ കബറു പൊളിയ്ക്കലിലില്ല എന്ന് തികച്ചും ഇതിൽ നിന്നെല്ലാം വ്യക്തമാണ്.

## മേല്പട്ടസ്ഥാന ക്രമീകരണം

റോമൻ കത്തോലിക്കാ ചരിത്രകാരന്മാരിൽ ചിലർ മാർ ഗ്രിഗോറിയോസ് അബ്ദൽ ജലീദ്, മാർത്തോമ്മാ ഒന്നാമന്റെ സ്ഥാനം ക്രമീകരിച്ചില്ല എന്നു വാദിക്കുന്നുണ്ട്. മലങ്കര നസ്രാണികൾക്ക് ക്രമപ്രകാരമുള്ള കൈവെപ്പില്ല എന്നുള്ള റോമൻ പ്രചരണതന്ത്രത്തിന്റെ ഭാഗമായി തള്ളിക്കളയാവുന്ന ഒരു വാദഗതിയാണിത്. കാരണം, സമകാലിക രേഖകൾ പരിശോധിച്ച് എഴുതിയ ജസ്യൂട്ട് ചരിത്രകാരൻ ഡി. ഫറോളിയടക്കമുള്ള ഭൂരിപക്ഷ ചരിത്രകാരന്മാരും മാർത്തോമ്മാ ഒന്നാമന്റെ സ്ഥാനം ക്രമപ്പെടുത്തി എന്നു വ്യക്തമായി പറയുന്നുണ്ട്.

## ആരാധനാ - ആചാര പരിഷ്ക്കാരങ്ങൾ

അഭിപ്രായ ഐക്യമില്ലാത്ത മറ്റൊരു സംഗതി മാർ ഗ്രിഗോറിയോസ് അബ്ദൽ ജലീദ് വരുത്തിയ ആരാധനാ - ആചാര പരിഷ്ക്കാരങ്ങളാണ്. മുകളിൽ പറഞ്ഞതുപോലെ അന്ന് മലങ്കരയിൽ നിലവിലിരുന്നത് റോമൻ രീതിയിൽ പരിഷ്ക്കരിച്ച കൽദായക്രമങ്ങളാണ്. ഇതോടൊപ്പം, പുളിപ്പില്ലാത്ത അപ്പം, സ്വരൂപാരാധന മുതലായവയും റോമാക്കാർ കൂട്ടിച്ചേർത്തു.

1653-ലെ കൂനൻകുരിശു സത്യത്തോടെ മലങ്കര നസ്രാണികളുടെ ആരാധനാ - ആചാര രീതികളിൽ കാര്യമായ ഒരു മാറ്റവും വന്നില്ല. ഉദയംപേരൂർ സുന്നഹദോസിനു ശേഷം മലങ്കരയിൽ നിലവിലിരുന്ന ആചാര - ആരാധനക്രമങ്ങൾ അതേപടി തുടർന്നു എന്നതാണ് വസ്തുത. പട്ടക്കാരുടെ വിവാഹവിലക്കു നീക്കിയതൊഴിച്ചാൽ മറ്റൊരു മാറ്റവും ഉടനടി ഉണ്ടായില്ല എന്നാണ് സമകാലിക ചരിത്രരേഖകൾ സൂചിപ്പിക്കുന്നത്. റോമാക്കാർ ഭേദപ്പെടുത്തിയ മാർത്തോമ്മായുടെ മാർഗ്ഗം പുനഃസ്ഥാപിക്കുക എന്നതായിരുന്നു മലങ്കര നസ്രാണികളുടെ ആഗ്രഹം.

ഈ സാഹചര്യത്തിലാണ് മാർ ഗ്രിഗോറിയോസ് മലങ്കരയിലെത്തുന്നത്. സ്വാഭാവികമായും അദ്ദേഹം അവതരിപ്പിച്ചത് അന്ത്യോഖ്യൻ സുറിയാനിസഭയുടെ ആചാര - ആരാധനാ പാരമ്പര്യങ്ങളാണ്. ഇതിന് പൗരസ്ത്യ കൽദായ സുറിയാനിസഭയുടെ ആചാരാനുഷ്ഠാനങ്ങളുമായി സമാനതകളും അതേസമയം വൈജാത്യങ്ങളുമുണ്ടായിരുന്നു. കൽദായ സഭ മാർ ആദായിയുടെയും മാർ മാറിയുടെയും തക്സാ ഉപയോഗിച്ചാണ് വി. കുർബ്ബാന അർപ്പിച്ചിരുന്നത്. മാർ ഗ്രിഗോറിയോസാകട്ടെ, മാർ യാക്കോബിന്റെ ക്രമവും അതിനെ അടിസ്ഥാനമാക്കി രചിച്ച മറ്റു തക്സാകളുമാണ് ഉപയോഗിച്ചത്. ഇത് നസ്രാണികളെ സംബന്ധിച്ചിടത്തോളം തികച്ചും നവീനമായ ഒരു രീതിയാണ്. സ്വാഭാവികമായും മുകളിൽ പറഞ്ഞ രീതിയിൽ എതിർപ്പുണ്ടാകും.

എന്നാൽ പുളിപ്പുള്ള അപ്പം, നോമ്പിന്റെ രീതികൾ മുതലായവ കൽദായസഭയിലും, അന്ത്യോഖ്യൻ സഭയിലും സമാനമാണ്. അതിനാൽ ആ വിഷയത്തിൽ മാർ ഗ്രിഗോറിയോസ് തീർച്ചയായും സ്വാഗതം ചെയ്യപ്പെടും. മാർ ഗ്രിഗോറിയോസിന്റെ ആഗമനത്തോടെ മലങ്കരയിൽ പെട്ടെന്നു നടപ്പായത് റോമൻ കത്തോലിക്കർ അവതരിപ്പിച്ച പുളിപ്പില്ലാത്ത അപ്പത്തിനു (പത്തീറ) പകരം പുളിപ്പുള്ള അപ്പം (അമ്മീറ) വി. കുർബ്ബാനയ്ക്ക് വീണ്ടും ഉപയോഗിക്കാൻ തുടങ്ങി എന്നതു മാത്രമാണെന്നാണ് ചരിത്രകാരന്മാരുടെ അഭിപ്രായം.

ഇതോടൊപ്പം തന്നെ റോമൻ കത്തോലിക്കർ മലങ്കരയിൽ നടപ്പാക്കിയ മറ്റു ചില സംഗതികളും പുനക്രമീകരിക്കാൻ അദ്ദേഹം ശ്രമിച്ചതായി രേഖകളുണ്ട്. അവ, കയ്യില്ലാത്ത ലത്തീൻ കുപ്പായത്തിനു പകരം കാപ്പ ധരിച്ചുകൊണ്ട് വി. കുർബ്ബാന ചൊല്ലുക, വലിയ നോമ്പു തുടങ്ങുന്നത് ബുധനാഴ്ചകളിൽ നിന്നും വീണ്ടും തിങ്കളാഴ്ചയിലേയ്ക്കു മാറ്റുക, റോമാവൽക്കരിക്കപ്പെട്ട കൽദായ സഭാ പഞ്ചാംഗത്തോടു സാമ്യമുള്ള അന്ത്യോഖ്യൻ സഭാപഞ്ചാഗം ഏർപ്പെടുത്തുക എന്നിവയാണ്. അതോടൊപ്പം റോമൻ കത്തോലിക്കർ നടപ്പാക്കിയ സ്വരൂപവന്ദനവും വൈദിക ബ്രഹ്മചര്യവും ഒഴിവാക്കാൻ ശ്രമിച്ചതായും ചരിത്രകാരന്മാർ പറയുന്നു. എന്നാൽ ഇവയൊന്നും പൂർണ്ണമായും നടപ്പാക്കാൻ അദ്ദേഹത്തിനു കഴിഞ്ഞില്ലെന്നതും വാസ്തവമാണ്.

## അന്ത്യോഖ്യൻ ബന്ധത്തിന്റെ ആരംഭം

മാർ ഗ്രിഗോറിയോസ് അബ്ദൽ ജലീദിന്റെ ആഗമനത്തോടെ മലങ്കരയിൽ സംഭവിച്ച ഒരു സുപ്രധാന സംഗതിയാണ് അന്ത്യോഖ്യൻ ബന്ധത്തിന്റെ ആരംഭം. മലങ്കരസഭ ഉദയംപേരൂരിനു മുമ്പ് വേദതലവനായി കരുതി വരുന്ന പൗരസ്ത്യ കാതോലിക്കായെ, തുടർന്ന് വേദതലവനായി

കരുതുക അസാദ്ധ്യമായിരുന്നു. കാരണം, 16–ാം നൂറ്റാണ്ടിൽ ഒരു റോമൻ കത്തോലിക്കാ കൽദായ റീത്തും അതിനൊരു കാതോലിക്കായും നിലവിൽ വന്ന വിവരം നസ്രാണികൾക്ക് അറിയാമായിരുന്നു. പൗരസ്ത്യ കാതോലിക്കായെ തുടർന്നും വേദതലവനായി അംഗീകരിക്കുന്നപക്ഷം ആ കാതോലിക്കാ റോമാ പോപ്പിന്റെ കീഴിലാണെന്നും, അതിനാൽ മലങ്കര നസ്രാണികൾ റോമൻ കത്തോലിക്കരാണെന്നും വാദിക്കാനുള്ള സാദ്ധ്യത ഉണ്ടായിരുന്നു. അതോടൊപ്പം തന്നെ തുടർന്നു വരുന്ന കൽദായ മെത്രാന്മാർ റോമൻ കത്തോലിക്കരോ, കക്ഷിമാറി റോമൻ കത്തോലിക്കരാവുകയോ ചെയ്താൽ വീണ്ടും മലങ്കരസഭ റോമാ നുകത്തിന്റെ കീഴിലെത്തി ചേരുകയാകും ഫലം.

ഇതു മനസിലാക്കിയ മലങ്കര നസ്രാണികൾ, മറ്റൊരു പുരാതന പൗരസ്ത്യ സിംഹാസനത്തെ വേദതലവനായി അംഗീകരിക്കാൻ കാത്തിരുന്ന സമയത്താണ് മാർ ഗ്രിഗോറിയോസ് അബ്ദൽ ജലീദ് കേരളത്തിലെത്തിയത്. അതിനാൽ അന്ത്യോഖ്യൻ സഭയുമായി ബന്ധപ്പെടുവാനും കലർപ്പില്ലാത്ത അലക്സാണ്ട്രിയൻ വേദശാസ്ത്രം പിന്തുടരാനും പിന്നീട് അവസരം കിട്ടി. ആ ബന്ധത്തിന്റെ പിൽക്കാല തിക്തഫലങ്ങൾ റോമാ നുകത്തിന്റെ കീഴിൽ പോകുന്നതുമായി താരതമ്യം ചെയ്താൽ ലഘുവാണെന്നു റോമാനുകത്തിൻകീഴിൽ കൂനൻകുരിശിനു ശേഷം തിരിച്ചുപോയ ഇന്നത്തെ സീറോ മലബാർസഭയുടെ ചരിത്രം പരിശോധിച്ചാൽ വ്യക്തമാകും.

മാർ ഗ്രിഗോറിയോസ് അബ്ദൽ ജലീദിന്റെ സംഭാവനകളുടെ ആകത്തുകയെ താഴെ പറയുംവിധം സംഗ്രഹിക്കാം:

1. കൂനൻകുരിശിനു ശേഷമുള്ള നിർണായക കാലഘട്ടത്തിൽ മലങ്കര സഭയ്ക്ക് ക്രമാനുസൃതമുള്ള മേല്പട്ടം പ്രദാനം ചെയ്ത് സഭയുടെ നിലനിൽപ്പ് ഉറപ്പാക്കി.

2. റോമൻ കത്തോലിക്കർ ഭേദപ്പെടുത്തിയ സുറിയാനി പാരമ്പര്യം പുനഃസ്ഥാപിക്കുന്ന പ്രക്രിയയ്ക്ക് ആരംഭമിട്ടു.

3. പില്ക്കാല അന്ത്യോഖ്യൻ ബന്ധവും അതുവഴി സ്തുതി ചൊവ്വാക്കപ്പെട്ട ഓർത്തഡോക്സ് വിശ്വാസവും അലക്സാണ്ട്രിയൻ വേദശാസ്ത്രവും മലങ്കരസഭയ്ക്കു ലഭിക്കുവാനുള്ള അവസരമുണ്ടായി.

4. റോമൻ കത്തോലിക്കർക്ക് മലങ്കരയെ വീണ്ടും കീഴ്പ്പെടുത്താനുള്ള അവസരം ഇല്ലാതായി.

### പരിശുദ്ധൻ

വടക്കൻപറവൂർ പള്ളിയിൽ കബറടങ്ങിയിരിക്കുന്ന മാർ ഗ്രിഗോറി

യോസ് അബ്ദൽ ജലീദ് ബാവായെ ഇതുവരെ മലങ്കരസഭ ഒരു പരിശുദ്ധനായി ഔദ്യോഗികമായി പ്രഖ്യാപിച്ചിട്ടില്ല. എന്നാൽ അനേകായിരങ്ങൾ അദ്ദേഹത്തെ പരിശുദ്ധനും അദ്ഭുത പ്രവർത്തകനുമായാണ് കണക്കാക്കുന്നത്.

ലോകത്ത് ഇന്നു മൂന്നു സഭകൾക്ക് മാത്രമാണ് പരിശുദ്ധന്മാരെ പ്രഖ്യാപിക്കാൻ പ്രത്യേക മാനദണ്ഡങ്ങളുള്ളത്. അവ മലങ്കരസഭ, റഷ്യൻ ഓർത്തഡോക്സ് സഭ, റോമൻ കത്തോലിക്കാ സഭ എന്നിവയാണ്. മലങ്കരസഭയ്ക്ക് പരിശുദ്ധ പ്രഖ്യാപനത്തിനുള്ള മാനദണ്ഡങ്ങൾ നിശ്ചയിക്കാൻ പ. എപ്പിസ്ക്കോപ്പൽ സുന്നഹദോസ് ഡോ. പൗലൂസ് മാർ ഗ്രിഗോറിയോസിനെ നിയോഗിച്ചു. പ. സുന്നഹദോസ് അംഗീകരിച്ച അദ്ദേഹത്തിന്റെ റിപ്പോർട്ടിൻപ്രകാരം അദ്ഭുതപ്രവൃത്തികൾ പോലെ തന്നെ സഭയ്ക്കുവേണ്ടി ഒരു പിതാവ് നൽകിയ സംഭാവനകളും പരിശുദ്ധനായി കണക്കാക്കുന്നതിനുള്ള മാനദണ്ഡമായി പുരാതന സഭകൾ കരുതിയിരുന്നതായി ചൂണ്ടിക്കാട്ടുന്നു. അഞ്ചാം തുബ്ദേനിൽ പേരു പറയുന്ന എല്ലാ പരിശുദ്ധന്മാരും അദ്ഭുത പ്രവർത്തകരല്ല. വിവിധ തരത്തിൽ സഭയ്ക്ക് വിലതീരാത്ത സംഭാവനകൾ നൽകിയവരും അക്കൂട്ടത്തിലുണ്ട്.

ഈ മാനദണ്ഡപ്രകാരം, ഒരു സന്നിഗ്ദ ഘട്ടത്തിൽ മലങ്കരസഭയുടെ നിലനിൽപ്പിനുതന്നെ കാരണഭൂതനായ യെറുശലേമിലെ സുറിയാനി പാത്രിയർക്കീസ് മാർ ഗ്രിഗോറിയോസ് അബ്ദൽ ജലീദ് പരിശുദ്ധ പദവിക്ക് തികച്ചും അർഹനാണ്.